ത്രു    ത്രുഗ്രന്ഥാവലി നമ്പർ 1




ശ്രീ

തുഞ്ചത്തെഴുത്തച്ഛന്റെ

ശിഷ്യൻ

കരുണാകരനെഴുത്തച്ഛനാൽ

ഉണ്ടാക്കപ്പെട്ട

# ശിവരാത്രിമാഹാത്മ്യം

## കിളിപ്പാട്ട്.



പ്രകാശകൻ:

പുതുക്കളങ്ങരെ രാമചന്ദ്രമേനോൻ

ചിററൂർ.

രാമാനുജമുദ്രായം ക്ലിപ്തം,

തൃശ്ശിവപേരൂർ.

1936]    [വില അണ 8

# മുഖവുര.

1093-ാമാണ്ടു മുതല്ക്കു കേരളാചാൎയ്യനായ ശ്രീതുഞ്ചത്തെഴുത്തച്ഛന്റെ ജീവിതചരിത്രാന്വേഷണത്തിൽ പരിശ്രമിച്ചുകൊണ്ടിരിക്കുന്ന എനിക്കു്, അച്ചടിയിൽപെട്ടിട്ടില്ലാത്ത അനേകം പഴയ കൃതികൾ കണ്ടുകിട്ടുവാൻ സാധിച്ചിട്ടുണ്ടു്. അവയിൽ ഒന്നാണു് ഈ ശിവരാത്രിമാഹാത്മ്യം കിളിപ്പാട്ടു്. ഇതിന്റെ കൎത്താവു് എഴുത്തച്ഛന്റെ പ്രഥമശിഷ്യനായ കരുണാകരാചാൎയ്യനാണു്. ഗ്രന്ഥകൎത്താവിന്റെ ജീവിതചരിത്രം ഞാൻ എഴുതിവരുന്ന "എഴുത്തച്ഛനും ശിഷ്യന്മാരും" എന്ന ഗ്രന്ഥത്തിൽ സവിസ്തരം പ്രസ്താവിക്കുന്നതുകൊണ്ടു തല്ക്കാലം ഇവിടെ ചേൎക്കുന്നില്ല.

ലോകാനുഗ്രഹാൎത്ഥം ജീവിച്ചിരുന്ന ഭക്തശിരോമണികളായ തുഞ്ചത്തു ശിഷ്യന്മാരുടെ കൃതികൾ തേടിപ്പിടിച്ചു സജ്ജനസമക്ഷം അവതരിപ്പിക്കുക എന്ന കൃത്യമല്ലാതെ അവകളേപ്പററി നിരൂപണം ചെയ്യുവാനും മററും ഞാൻ ഉദ്ദേശിച്ചിട്ടില്ല; അതിനാൽ, ആ ഭാരം വായനക്കാരിൽ സമൎപ്പിച്ചുകൊള്ളുന്നു. വിശേഷിച്ചു്, ഈ കൃതിയിൽ നിന്നും എഴുത്തച്ഛന്റെ പിതാവിനേക്കുറിച്ചും നാമധേയത്തേക്കുറിച്ചും നമുക്കു വ്യക്തമായ ഒരറിവു ലഭിക്കുന്നുണ്ടു്; ആയതു വലിയ ഒരനുഗ്രഹംതന്നെയാണു്.

ഏഴെട്ടു ശിവരാത്രിമാഹാത്മ്യം കിളിപ്പാട്ടുതാളിയോലഗ്രന്ഥങ്ങൾ എന്റെ അന്വേഷണത്തിൽ കണ്ടെത്തുവാൻ സാധിച്ചിട്ടുണ്ടു്. കയ്യെഴുത്തുകാരുടെ അജാഗ്രതയോ അപാണ്ഡിത്യമോ എന്താണെന്നറിഞ്ഞില്ല, ഓരോ ഗ്രന്ഥവും

ഓരോ മാതിരിയിലാണ് ഇരിക്കുന്നത്. ചിലതു അപൂർണ്ണവും ചില ഭാഗങ്ങൾ വിട്ടും അക്ഷരപ്പിഴകൾ നിറഞ്ഞുമാണ് കാണുന്നത്. ഇപ്പോൾ പ്രസിദ്ധപ്പെടുത്തുന്നതു കണ്ടുകിട്ടീട്ടുള്ള ഗ്രന്ഥങ്ങളിൽ ഏററവും പഴക്കംചെന്നതും അധികം പാഠഭേദമില്ലാത്തതും കേരളത്തിൽ പല വിദ്വാന്മാരാലും പരിശോധിക്കപ്പെട്ടിട്ടുള്ളതും ആയ ഗ്രന്ഥം അനുസരിച്ചുള്ളതാണ്. ഈ താളിയോലഗ്രന്ഥം ഈയിടെ കൊച്ചി ഭാഷാപരിഷ്കരണസംഘത്തിന്റെ നിർദ്ദേശമനുസരിച്ചു ഭാഷാത്രയപണ്ഡിതവര്യനായ ശ്രീമാൻ പി. നാരായണൻ നായർ അവർകളുടെ കുലങ്കഷമായ പരിശോധനക്കും സ്വീകരണത്തിനും പാത്രീഭവിച്ചിട്ടുണ്ട് എന്നുകൂടി പറഞ്ഞുകൊള്ളുന്നു.

ഈ ഗ്രന്ഥത്തിനു പുറമെ തുഞ്ചത്തു ശിഷ്യന്മാരായ സൂര്യനാരായണസ്വാമി, ദേവഗുരു, ഗോപാലഗുരു എന്നീ മഹാത്മാക്കളുടെ അപ്രകാശിതങ്ങളായ ഏഴെട്ടു വിശിഷ്ടകൃതികൾ എന്റെ അന്വേഷണത്തിൽ കണ്ടുകിട്ടീട്ടുണ്ട്. അവകളും എഴുത്തച്ഛന്റെ ജീവിതചരിത്രവും വഴിക്കുവഴിയായി പ്രസിദ്ധപ്പെടുത്തണമെന്ന് ആഗ്രഹിക്കുന്നുണ്ട്. ഈ പ്രസിദ്ധീകരണത്തിൽ മഹാജനങ്ങൾ കനിഞ്ഞു തക്കതായ പ്രോത്സാഹനം എനിക്കു നല്കുമെങ്കിൽ പതിനേഴു കൊല്ലത്തിലേറെക്കാലമായി നിരന്തരഗവേഷണംകൊണ്ടു ശേഖരിച്ചിട്ടുള്ളവയെല്ലാം ലോകോപകാരപ്രദമാക്കുവാൻ നിഷ്പ്രയാസം സാധിക്കുന്നതാണ്. അതിനാൽ മഹാജനങ്ങളുടെ സഹായസഹകരണങ്ങൾക്കായി പ്രാർത്ഥിച്ചുകൊള്ളുന്നു.

ഈ ഗ്രന്ഥം ഇപ്രകാരം അച്ചടിച്ച ലോകോപകാരാർത്ഥം പ്രസിദ്ധപ്പെടുത്തുവാൻ വേണ്ട ധനസഹായം ചെയ്തു തന്ന എന്റെ പ്രിയസഹോദരിയോടു എനിക്കുള്ള അകൈതവബഹുമാനത്തേയും കൃതജ്ഞതയേയും ഇവിടെ രേഖപ്പെടുത്തിക്കൊണ്ടു് ഈ ചെറുമുഖവുരയെ അവസാനിപ്പിക്കുന്നു.

തൃശ്ശിവപേരൂർ,
5—7—1111

പ്രകാശകൻ
പി. ആർ. മേനോൻ.

# ശിവരാത്രിമാഹാത്മ്യം

## പ്രഥമപാദം.

പാലുംപക്വവും പഞ്ചതാരയും തരുവെൻ ഞാൻ
പാലോലുംമൊഴിയാളെ പൈങ്കിളിമകളെ നീ
കാലേയകാലദോഷം കൊണ്ടോരോദുരിതങ്ങൾ
മാലോകൎക്കുടനുടൻ മേല്ക്കുമേലുണ്ടാകയാൽ
മാലേറുമതിന്നെളുതായീട്ടും പ്രായശ്ചിത്തം
കാലേചൊല്ലുകവേണമെളുതായുള്ളതിപ്പോൾ
കാലവുംവ്യഥാലാപം കൊണ്ടിനിക്കളയാതെ
ബാലികെനരന്മാൎക്കില്ലായുസ്സും ചിരകാലം
മോക്ഷസാധനങ്ങളായുള്ളവ പലതിലും
സൂക്ഷിച്ചുസാരമായതെന്തെന്നു ചൊല്ലീടേണം
കാൽക്ഷണംകാലം ചിത്തമുറക്കയില്ല, മന്ത്രം
ദീക്ഷിയാ,യോഗമനുഷ്ഠിച്ചു തൽധ്യാനംചെയ്വാൻ
സാക്ഷാൽശ്രീമഹാദേവനീശ്വരൻ പരൻജഗ-
ത്സാക്ഷിയാംപശുപതി ശങ്കരൻ ചന്ദ്രചൂഡൻ
ദാക്ഷായണീശൻ ദക്ഷദൎപ്പധ്വംസനകര-
ന്ത്രീക്ഷണൻ പ്രസാദിപ്പാനെന്തൊന്നു ചെയ്കനല്ലൂ.
തീൎത്ഥസ്നാനാൎത്ഥമാശു യാത്രയ്ക്കുമെനിക്കിന്നു
ഗാത്രാരോഗ്യവുമില്ല പാൎത്തുകണ്ടോളമിപ്പോൾ
സ്നാത്താദികൎമ്മം ചെയ്വാനില്ല സാമൎത്ഥ്യമേതും
ക്ഷേത്രോപവാസത്തിന്നും പാത്രമല്ലാതെവന്നു.

ശാസ്ത്രോക്തമാർഗ്ഗേണസൽ പാത്രേഷുദാനം പര-
മാസ്ഥയാശിവാർത്ഥനാ ചെയ്യാനർത്ഥവുമില്ല.
ശ്രോത്രനേത്രാദികളെ ജ്ജയിച്ചുപുത്രമിത്ര
ക്ഷേത്രാദിത്യാഗം ചെയ്യാൻ തപശ്ശക്തിയുമില്ല
സന്തതം കർമ്മാകർമ്മവികർമ്മാദികൾകൊണ്ടു
സിദ്ധിക്കും ധർമ്മാധർമ്മവിധർമ്മഫലമെല്ലാം
ബന്ധിയായിരുപ്പതിനെന്തൊരു കഴിവെന്നു
ചിന്തിച്ചുപരമോപദേശം ചെയ്യുന്നതാകിൽ
അന്ധകാരങ്ങളെല്ലാമകന്നു തെളിഞ്ഞുട-
നന്തരാത്മനീ തെളിഞ്ഞിരിക്കാമെനിക്കെടൊ
വെന്തുരുകുന്നു ചിത്തമന്തകസമാഗമം
ചിന്തിച്ചുചിന്തിച്ചുടൻ ചിന്തിതചിന്താഗണെ.
സർവ്വവർണ്ണികൾക്കും സർവ്വാശ്രമികൾക്കുമെല്ലാം
നിർവ്വഹിക്കാവൊന്നായീ യത്നസാദ്ധ്യവുമായി
നിർവ്വാണപ്രദമായി മേവീടും വ്രതങ്ങളിൽ
സുവ്രതമായതെന്തെന്നൊന്നീ കേൾപ്പിക്കേണം
കേൾപ്പിക്കാമതിലേററം താല്പര്യമുണ്ടെന്നാകിൽ
കേൾപ്പിക്കാൻ പാത്രമായിട്ടല്ല ഞാനിതിനൊട്ടും
ഏൽപ്പിപ്പാൻ പണിയത്രെ പറഞ്ഞാലിനിക്കേതും
വാക്ഭംഗിപോരായ്കയാലെങ്കിലും കേട്ടുകൊൾവിൻ
ശങ്കരൻ ചരാചരഗുരു കാമാരിസുതൻ
ഝംകാരഭൃംഗാകുലാപാംഗമണ്ഡിത തുണ്ഡൻ
തുംഗമാതംഗാനനമംഗളപ്രദൻ ദേവ-
പുംഗവനേകദന്തൻ ഹേരംബൻ ലംബോദരൻ
ചന്ദ്രശേഖരപ്രിയനന്ദനൻ വിനായകൻ
ചന്ദ്രശേഖരൻ, മുനിവൃന്ദവന്ദിതൻ ദേവൻ

മന്ദാരു ദാരുമൂല മന്ദിരൻ ഗണാധിപൻ
വന്ദാരു ശ്രീദൻകരുണാകരൻ ഛന്ദാമയൻ
സംപദാംവൃദ്ധിപ്രദൻ തമ്പുരാൻ വിഘ്നേശ്വരൻ
തൻപദാംഭോജദ്വന്ദ്വം സമ്പ്രതിവന്ദിക്കുന്നേൻ.
അംബുജജാതപ വദനാംബുജത്തിങ്കൽനിന്നു
സംഭവിച്ചവളുടെ പതിയായ് മുഖാബ്ജേപു-
ക്കിമ്പമോടിരുന്നരുളീടും ഭാരതീദേവി
തൻപദാംഭോജം നിത്യം ചിന്തിക്കായ്വരേണമേ.
അംബുധിതന്നിൽ തിരമാലകൾ വരും വണ്ണ-
മംബികേപദങ്ങളെൻ നാവിന്മേൽ വന്നീടേണം
വർണ്ണരൂപിണീവാണി വരദെ വേദാത്മികെ
നിർണ്ണയമറിഞ്ഞുകൂടാത്ത സാത്വികമായെ
വർണ്ണിപ്പാൻ വരമരുൾ വാഗീശെ സുരമുനി-
വർണ്ണിതെ വസിച്ചരുളെന്നുടെ ജിഹ്വാഞ്ചലെ
വൃഷ്ണിവംശത്തിൽവന്നു വിശ്വപാലനം ചെയ്വാൻ
വിഷ്ണുതാൻതന്നെ പുരാ പിറന്നമനോഹരൻ
ജിഷ്ണുശങ്കര വിരിഞ്ചാദിവന്ദിതൻ പരൻ
കൃഷ്ണനാമുണ്ണിയോടക്കുഴലും വിളിച്ചെന്റെ
കണ്ണിനാനന്ദം വരുത്താറു ജീമൂതശ്യാമ-
വർണ്ണനെൻ മുന്നിലാമ്മാറെന്നും കാണാകേണമെ
സന്തതം കുണ്ഡപുരനാഥപാദാംഭോരുഹം
ചിന്തിച്ചു വിശുദ്ധാത്മാവായ് പശുപതിയുടെ
അന്തികെ തൊഴുതുഞാൻ മരുവീടിനകാലം
തന്തിരുവടി മമ നല്കിയോരനുഗ്രഹാൽ
പൂന്തുറയെന്നമരന്നാർ മന്നവൻ പിണങ്ങുവോ-
ക്കന്തകൻ കൃപാലയനാജ്ഞയാചിരചിതം

അന്തകാന്തകനുടെ ചരിത്രം പാപഹരം
അന്തരാനന്ദം ശിവരാത്രി മാഹാത്മ്യമേവം
നന്നായിമുക്തിപ്രദം നിത്യവും ചൊല്ലീടുവാ-
നെന്നെ പാൽപഴം തന്നു വളർത്തുപഠിപ്പിച്ച
എന്നതിൽമീതെ മറ്റൊന്നില്ല നല്ലതുചൊൽവാൻ
നിർണ്ണയമെന്നാംഗുരു വചനമുപദേശം
ഇന്നതുതന്നെ നിങ്ങൾക്കറിയിച്ചീടുന്നുണ്ട്
നിന്ദിച്ചീടുന്നോരെന്നെയിതിനാൽ നിന്ദിച്ചാലും
പുണ്യവർദ്ധനകരം പുരുഷാർത്ഥകപ്രദം
വർണ്ണിപ്പാൻ പണി ശിവരാത്രിമാഹാത്മ്യമെല്ലാം.
ആര്യന്മാരുമാചാര്യന്മാരുമദ്വിജന്മാരും
ആര്യാദേവിയും മുനീന്ദ്രന്മാരും തുണയ്ക്കണം
വേദവ്യാസനു മാദികവിയാം വാല്മീകിയും
വേദവേദാംഗവേദാന്താർത്ഥശാസ്ത്രാദികളും
ചേതസിവസിച്ചനുഗ്രഹിച്ചീടുകവേണം
ബോധവുമെനിക്കു നല്കീടണം തെളിവോടെ
രാമാനന്ദാഗ്രഹാരവർത്തിയായ് മഹാശാസ്ത്ര-
ധാമാവായ് ശ്രീനീലകണ്ഠാത്മജനായ് ശ്രീമാനായ്
അദ്വൈതാചാര്യനായിട്ടാത്മാരാമനായ് സ്സർവ്വ-
വിദ്യാപാരഗനായ രാമദേശികവര്യൻ
ഭവബാധയെയെനിക്കകലും വണ്ണമുള്ള
വിവിധബോധം ചേർത്തിട്ടവതൻ സഹായത്താൽ
ഞാനുമിപ്രപഞ്ചവും പരമാത്മാവുമൊന്നായ്-
ക്കാണുമാറനുഗ്രഹം നല്കിയ യോഗാചാര്യൻ
വന്നിഹകനിയേണം കാലുഷ്യം തെല്ലുംവരാ-
തിന്നെന്റെ സമാരംഭം ശുഭമായ്വരുവാനായ്.

പാതകമൊട്ടുക്കുമെല്ലാംകൊണ്ടു മിതുകേട്ടാൽ
പൂതമാംശിവപദം ചേരുമെന്നതുന്നൂനം
ആധിവ്യാധികളൊന്നും വന്നുകൂടുകയില്ല
ഖേദവും മരണകാലത്തിങ്കലുണ്ടായ്വരാ.
പാതകമഞ്ചുമുപപാതകങ്ങളുമെല്ലാ-
മേതുമെ മടിയാതെ ചെയ്തീടുന്നവൻ താനും
പൂതനായ്വരുമവൻ പതിതനാകയില്ല
ഭൂതേശപാദാംബുജമൊരുനാൾ സംസേവിച്ചാൽ.
വേദാന്തവേദ്യൻ വേദവഹ്നിതൻ വേദാത്മകൻ
വേധാവിൻ തലയറുത്തീടിന വിശേശ്വരൻ
ഭൂതിഭൂഷിതൻപരൻ ഭുജംഗവിഭൂഷിതൻ
ഭൂധരാലയൻ മഹിമാനമാക്കറിയാവൂ
സത്യമിതെല്ലാവർക്കും വിശ്വാസം വന്നീടുവാൻ
തത്വജ്ഞന്മാരാം മുനിശ്രേഷ്ഠന്മാരരുൾചെയ്ത
മുക്തിസാധനം കഥാസാരസംക്ഷേപമിപ്പോൾ
സത്വരം ചൊല്ലീടുവൻ ഭക്തിപൂണ്ടിതു കേൾപ്പിൻ.
സൽക്കഥകളിലേറ്റം മുഖ്യമായുള്ളൊന്നല്ലോ
ദുഃഖങ്ങളിതുകേട്ടാലൊക്കവേയകന്നുപോം
ദുഷ്കർമ്മസമുത്ഭവ ദുർഗ്ഗതികളും നീങ്ങും
മുക്കണ്ണരകക്കാമ്പിൽപുക്കിരുന്നരുളിടും
ചൊല്ലുവാനാവതല്ല ചൊല്ലേഴും മുനീന്ദ്രന്മാർ
ചൊല്ലിയ മഹാകഥയവ്വണ്ണമൊരുവർക്കും
വല്ലാതെ കാടായ്ച്ചൊല്ലീടുന്നതു മഹാലോക-
രെല്ലാരും വിചാരിച്ചാറന്മാവിങ്കൽ ക്ഷമിക്കേണം
നല്ലതുവരികെന്നു ചൊല്ലേണമതിന്നുഞാ-
നെല്ലാനേരവുമെല്ലാവരേയും വണങ്ങുന്നേൻ.

കല്യാണഗിരിവര കാർമ്മുകധരപ്രിയ
യെല്ലാനേരവുമെന്നിലേററവും കനിയേണം
ശ്രീവേദവ്യാസൻ പരാശരനന്ദനൻ കൃഷ്ണൻ
ശ്രീവാസുദേവകലാ സംഭൃതൻ ശക്തിപൗത്രൻ
ധീവരവരാത്മജാനന്ദനൻ ദ്വൈപായനൻ
ധീമതാമഗ്രേസരൻ താപസകുലശ്രേഷ്ഠൻ
താനരുളംചെയ്തതറിയിച്ചിതു സൂതപുത്രൻ
ശൌനകാദികളായ താപസന്മാൎക്കു കേൾപ്പാൻ.
എങ്കിലോകേൾപ്പിൻ ശൌനകാദികൾ സൂതനോടു
മംഗലംവരുവാനായി ചോദിച്ചാൻ വഴിപോലെ
നിന്മുഖാംബുജത്തിങ്കൽ നിന്നുകേട്ടിതുസൂത
നിൎമ്മലവാക്കുകളാൽ പാതകഫലമെല്ലാം
സൎവ്വപാതകഫലസംഹാരം ചെയ്തുപിന്നെ
നിൎവ്വാണം പ്രാപിപ്പതിനെളുതായെന്തൊന്നുള്ളു
എന്നതു ചൊല്ലീടെന്നുകേട്ടു സൂതനും ചൊന്നാൻ
നന്നതുകേൾപ്പിനെങ്കിൽ ചൊല്ലാം മാമുനിമാരേ
ഈവണ്ണംതന്നെ ഗുരുതന്നൊടു ചോദ്യംചെയ്തേൻ
ശ്രീവേദവ്യാസൻ താനുമരുളിച്ചെയ്താനപ്പോൾ
സൽകൎമ്മദുഷ്കൎമ്മാദി ഫലഭോഗത്താലല്ലൊ
സ്വൎഗ്ഗവും നരകവും ജനനമരണവും
കൈക്കൊണ്ടു പരവശന്മാരായി ദുഃഖിക്കുന്നി-
തൊക്കവെ മാററീടുവാൻ തക്കൊരുവ്രതംമുന്നം
ശ്രീമഹാദേവൻ പരമേശ്വരിക്കരുൾചെയ്തു
ശ്രീമഹേശ്വരപ്രിയമാകിയ കഥാസാരം
പാൎവ്വതിദേവി സുതനാകും ശ്രീകുമാരനു
നേർവഴി കനിഞ്ഞുപദേശം ചെയ്തിതുപിന്നെ

## പ്രഥമപാദം

ഷൺമുഖൻ സനൽക്കുമാരനുനിക്കരുൾ ചെയ്താ-
നമ്മുനിവേദവ്യാസൻ തന്നോടുമരുൾചെയ്തു
വാസനഭക്തിശുശ്രൂഷാദി സന്തുഷ്ടാത്മാവാം
വാസവിസുതനെനിക്കുപദേശിച്ചാനല്ലൊ
അക്കഥയൊക്കെഞാനും നിങ്ങളോടറിയിക്കാം
മുഖ്യന്മാരായുള്ളോരീടും താപസവരന്മാരെ.
സൂതഭാഷിതംകേട്ടു ശൌനകാദികളപ്പോൾ
സാദരമരുൾചെയ്തു കേൾക്കേണമെല്ലാമെങ്കിൽ
ചൊല്ലേണം ശിവരാത്രിമാഹാത്മ്യം ഞങ്ങളോടു
നല്ലതില്ലതിൽപ്പരമൊന്നുമെന്നല്ലൊ കേൾപ്പൂ.
പരമീശ്വരൻ തന്നാലനുഷ്ഠിച്ചീടുന്നോരു
പരമവ്രതമിതെന്നാകയൊ പുനരഥ
പരമീശനു ശിവരാത്രിയാം മഹാവ്രതം
പരന്മാരനുഷ്ഠിച്ചീടുന്നതിൽ പ്രീതിയെന്നൊ
ദുരിതഹരമാവാനെന്തൊരു മൂലമെന്നു
കരുണാനിധെ സൂതകഥയകഥയനീ
ഏതൊരു കാലമിതു മുന്നമുണ്ടായിയെന്നു-
മേതൊരുജാതിയിതിന്നനുഷ്ഠാനങ്ങളെന്നും
ആർക്കിതുകൊണ്ടു മുക്തിലഭിച്ചുമുന്നമെന്നു-
മാഖ്യാനം ചെയ്തീടെടൊ കേൾക്കേണം ഞങ്ങൾക്കെല്ലാം
ചൊല്ലുവനെങ്കിലിപ്പൊഴൊക്കവെ സംക്ഷേപമാ-
യില്ലിതിൽ പരമൊന്നു ചൊല്ലുവാനിനിയോർത്താൽ
തദനുകല്പാന്തകാലത്തിങ്കൽ ചതുർമ്മുഖൻ
ധൃതിവേറിട്ടു നിദ്രാതല്പരനായ നേരം
കല്പാന്താബ്ധിയിലാണ്ടു തുടങ്ങിമേദിനിയും
വിഭ്രമംപൂണ്ടു വിശ്വംഭരനാം നാരായണൻ

ആഴിയിൽ താണുപോകുമൂഴിയെപ്പന്നിയായി
കീഴിലുരംപ്പുക്ക ദുഃഖംപോക്കിനിന്നയത്തിനാൻ
ഉദിച്ചരജോഗുണമക്കാലം മുകുന്ദനും
മദിച്ചുചമഞ്ഞിതു മാനസമഹങ്കാരാൽ
വിക്രമംകൈക്കൊണ്ടാശു വിശ്വപാലനംചെയ്യാൻ
മുഖ്യനായതുഞാനേ മററാരുമല്ലനൂനം
ഇത്ഥമോത്തംഭോജാക്ഷൻ ദുഗ്ദ്ധാബ്ധിമദ്ധ്യേഭോഗി-
സത്തമനാമേല്വീട്ട മുത്തമമൂദതല്ലെ
യോഗനിദ്രയുംപൂണ്ടു പുരുഷോത്തമ; നഥ
ലോകവുമണന്നൊക്കെ സൃഷ്ടിച്ചുചതുമ്മുഖൻ
ഭൂതലചരാചരജാതികഠം ബഹുവിധം
വേധാവുനിമ്മിച്ചിതു വേദാത്ഥമോത്തോരോന്നേ
സൃഷ്ടാവുതന്നാൽതന്നെ സൃഷ്ടമാംജന്തുവൃന്ദം
തുഷ്ടനായ്ക്കണ്ടുകണ്ടു സ്വപ്രഭാവവുമോത്തു
നിശ്ശേഷചരാചര സംഭിന്നജാതിപൂണ്ണം
വിശ്വമാമേവാകൃപാദി വിസ്മയം വളന്നപ്പോഠം
വിശ്വനായകനേകൻ ഞാനൊഴിഞ്ഞാരുമില്ല
ദൃശ്യമാംജഗത്തിന്നു കത്താവെന്നുള്ളിലോത്താൻ
രാജസഗുണംകൊണ്ടു മാനവും വദ്ധിച്ചിതു
രാജീവോത്ഭവനായ ധാതാവിന്നതുകാലം
ഉണ്ടായോരഹമ്മതികൊണ്ടു പാലാഴിപുക്കു
കൊണ്ടൽവണ്ണനെക്കണ്ടു ചൊല്ലിനാനഹങ്കാരാൽ
എന്തിനുപാലാഴിയിൽ മലന്നുകിടക്കുന്നു
സന്തതമെഴുനില്ക്കു; കേട്ടുകൊഠംകെൻറവാക്യം
ഞാനല്ലോവിശ്വത്തിനു നായകനാകുന്നതോ
മാനിയാകിയ ഭവാനാരെന്നുപറയണം.

മാനമോടതുകേട്ട മാധവനെഴുന്നേററു
മാനസകോപംപൂണ്ടു ധാതാവോടരുൾചെയ്തു.
ഞാനൊഴിഞ്ഞൊരും മററുലോകങ്ങൾക്കൊരുനാളും
ദീനതതീപ്പാൻ നാഥനില്ലെന്നു ധരിക്കേണം
കത്താവായതുംഞാനെ ഭത്താവായതുംഞാനെ
ഹത്താവായതുംഞാനെ നിത്യനായതുംഞാനെ
സത്യമായതുംഞാനെ തത്വമായതുംഞാനെ
സത്വങ്ങളുള്ളിൽവാഴും ജീവനായതുംഞാനെ
നിന്നുടെകത്താവായിട്ടുന്നതും ഞാനെന്നറി-
കന്യമാധാരമില്ലി ക്കാണായതെല്ലാററിനും
ഭ്രാന്തിയുംകളഞ്ഞുപോയ് സത്യലോകംപ്രാപിച്ചു
ശാന്തനായ്ഖേദംകൊണ്ടു സേവിച്ചുകൊൾകെന്നെ നീ.
ഇത്ഥമാകന്നുധാതാ പത്മലോചനഗിരം
ക്രുദ്ധനായുരചെയ്താൻ സത്വരംതദുത്തരം
ഇത്തിരിനേരംതമ്മിൽ യുദ്ധംചെയ്തീടുംനേരം
ചിത്തസംശയംതീരും നിശ്ചയമിരുവക്കും
മാനികൾക്കതാഴിൽ ജ്ഞാനമുണ്ടാകയില്ല
താനത്രെലോകേശ്വരനാകുന്നതെന്നപക്ഷം
ഇത്തരംകേട്ടനേരം ക്രുദ്ധനായ്ശ്രീശാൎങ്ഗത്തെ
സത്വരംകുലയേററി യുദ്ധത്തിന്നൊരുമ്പെട്ടു
കൊല്ലുവനിവനെയെന്നണഞ്ഞു വിധാതാവും
നല്ലദിവ്യാസ്ത്രങ്ങളെയ്തീടിനാന്മുകുന്ദനും
ഹസ്താഗ്രങ്ങളെക്കൊണ്ടു തടുത്തുവിരിഞ്ചനും
പ്രത്യസ്ത്രംപ്രയോഗിച്ചാനന്നേരം നാരായണൻ
അരുണശതായുതരുചി പൂണ്ടൊരുചക്രം
കരുണാകരൻകരതലം കൊണ്ടയച്ചപ്പോൾ

ബ്രഹ്മാവുമതുതടുത്തീടുവാൻ പ്രയോഗിച്ചാൻ
ബ്രഹ്മാസ്ത്രംജഗൽപ്രദീപ്തം പരമവാരിതം
വിഷ്ണുചക്രവുംതത്ര വിത്രസ്തന്മാരങ്ങുപോ-
യസ്ത്രവുംനിറഞ്ഞിതു വിശ്വവുംവിറച്ചിതു
ചിത്രമെത്രയുമിതു സത്വരതരംശത-
പത്രപുത്രനെ വധിച്ചീടുവനെന്നുനാഥൻ
അസ്ത്രവുംപാശുപതമയച്ചാൻ; വിരിഞ്ചനും
പ്രത്യസ്ത്രംപാശുപതമെന്നതുതന്നെയെയ്താൻ
നിശ്ശേഷംപാശുപതാസ്ത്രദ്വയജ്വാലകൊണ്ടു
വിശ്വവുംദഹിക്കുന്നു; വിഷ്ണുധാതാക്കളപ്പോൾ
അന്യോന്യംപരവശമാനസന്മാരായ് തത്ര
നിന്നിതുമാനമെല്ലാമകന്നു വിഷണ്ണരായി
ചെന്നിതുപലകാലമങ്ങിനെതന്നെയപ്പോൾ
വന്നിതുമാഘമാസശ്യാമളചതുർദ്ദശി
പന്നഗാഭരണനുമന്നെഴുന്നെള്ളീടിനാൻ
വന്നിതുപരമാനന്ദം ജ്ജഗൽവാസികൾക്കും.
ധാതാവുതനിക്കും മാധവനും ജഗത്തിനും
ആധാരഭൂതനായ ശങ്കരൻമഹേശ്വരൻ
പങ്കജഭവനനും പങ്കജനയനനും
സങ്കടംതീർപ്പാൻ തയോർമ്മദ്ധ്യെനിന്നരുളിനാൻ
അനന്താനന്താന്തരമഖിലം തേജോമയം
അനംഗവൈരിലിംഗം കണ്ടുടനസ്ത്രങ്ങളും
ശങ്കരലിംഗോൽഗത തേജസിലയിച്ചിതു
സങ്കടംലോകങ്ങൾക്കു മവൎക്കുംതീൎന്നുകൂടി
ഉദിച്ചരജോഗുണമകന്നു സാത്വഗുണ
മുദിച്ചുവിരിഞ്ചനും കമലരമണനും

നിരന്നുപറഞ്ഞിളു വിഷ്ണുവിനോടുധാതാ
നിറഞ്ഞതേജോമയം കണ്ടിതോശിവലിംഗം
ഇക്കാണാകിയതേജസ്സെത്ര മേല്പട്ടുണ്ടെന്നു
പക്ഷിയായുറന്നുചെന്നറിഞ്ഞു വരുവൻഞാൻ
കീഴ്പോട്ടുതിരയെണം കേവലംഭവാനെന്നു
താല്പര്യമോടുധാതാ ചൊന്നതുകേട്ടനേരം
ബ്രഹ്മചാപല്യം വലുതെത്രയുമെന്നോർത്തുള്ളിൽ
നിർമ്മലൻമന്ദസ്മിതം പൂണ്ടനുവാദംചെയ്യാൻ
പക്ഷിയായ്മേല്പോട്ടുക പറന്നുവിരിഞ്ചനും
പുഷ്കരനേത്രൻഘോണിരൂപിയായ്കീഴ്പോട്ടും
അന്വേഷിച്ചറിഞ്ഞു കൂടാസ്കയാലുഴന്നേറ-
ച്ചെന്നിതുകാലമവർ പിന്നേയുംവീണ്ടുംവന്നാർ
പങ്കജാസനൻവന്നു വലത്തുഭാഗെനിന്നാൻ
പങ്കജനയനനുമിടത്തു ഭാഗെനിന്നാൻ
കാമാരിലിംഗപാർശ്വേ സാമോദംവന്ദിച്ചവർ
രോമാഞ്ചമയിർക്കൊണ്ടു കൂപ്പിസ്തുതിച്ചാർപലതരം
ശ്രീമഹാദേവനേകൻ പ്രപഞ്ചത്തിന്നുകർത്താ
നാമെല്ലാമീശൻതന്റെ ഭൃത്യന്മാരത്രെനൂനം
തന്തിരുവടിയുടെ മാഹാത്മ്യമോർത്തുകണ്ടാൽ
അന്ധന്മാരായുള്ള നാമെങ്ങിനെയറിയുന്നു.
വിജ്ഞാനമേതാനും താനുള്ളിലുണ്ടായിട്ടുമ്പോ-
ളജ്ഞാനംകൊണ്ടുതന്നെത്താനേതുമറിയാതെ
ഞാനത്രെലോകേശ്വരനെന്നഭിമാനത്തോടും
മാനസെമഹാദേവമായാ വൈഭവത്തിനാൽ
സംസാരദുഃഖാത്മക വിപുലവിഷവൃക്ഷ-
ധ്വംസനകരകുഠാരാകൃതെ ജഗൽപതെ

ഇത്തരംസ്തുതിചെയ്ത നേരത്തുപരമീശൻ
സത്വരംപ്രസാദിച്ചു കാട്ടിനാൻനിജരൂപം
പത്മജപത്മാക്ഷ മുഖ്യന്മാക്കുംവിശ്വത്തിനും
ഉത്ഭവസ്ഥാനം ശിവരൂപംകണ്ടവരപ്പോൾ
വിസ്മയംപൂണ്ടു പരമാനന്ദമഗ്നന്മാരായ്
വിസ്മൃതലോകവ്യാപാരന്മാരായ് നില്ക്കുന്നേരം
ഭസ്മപാണ്ഡുരമൂത്തി ഭക്തവത്സലൻഭവൻ
സർപ്പഭൂഷണൻദേവൻ വിമലൻ നിശാകര-
സ്വല്പശേഖരൻ ഗംഗാധരനംബികാവരൻ
വരദാഭയടംങ്കാമൃഗചാപാദിചിഹ്ന-
കരപങ്കജൻ പരൻ പരമൻ പരാപരൻ
കാലനാശനനഖിലേശ്വരൻ പുരഹരൻ
കാരുണ്യാമൃതപൂർണ്ണാപാംഗാ ലോകനപരൻ
ഫാലാഗ്നിജ്വാലാനല ദഗ്ദ്ധമന്മഥദേഹൻ
പ്രാലേയാചലസുതാപ്രാണവല്ലഭൻ മൃഡൻ
നിന്നിതുനീലാരുണവർണ്ണംപൂണ്ടതുകണ്ടു
വന്ദിച്ചുവർണ്ണിച്ചേറെ സ്തുതിച്ചുസിദ്ധന്മാരും
അന്നെല്ലാമാഘമാസശ്യാമള ചതുർദ്ദശി
വന്നിതുപാതിരയ്ക്കു യോഗവുമതുദിനം
നിന്നനാരായണനും ധാതാവുംസ്തുതിച്ചിതു
പന്നഗാധീശ്വരനും ചൊല്ലുവാൻവിഷമിക്കും
പരമാത്മനെനമഃ പരബ്രഹ്മണെനമഃ
പരമേശായനമഃ പാർവ്വതീശായനമഃ
ഞങ്ങൾക്കുംവിശ്വത്തിനു മുണ്ടായതാപംതീർപ്പാ-
നിങ്ങിഹകാരുണ്യത്താലാവിർഭൂതനമായാൻ
നിന്തിരുവടിതന്നെ സ്തുതിപ്പാനൊക്കിലാക്കും

ചിന്തിച്ചാൽചേതസ്സിനു മറിഞ്ഞുകൂടായല്ലൊ
ഒന്നിനാലൊരുനാളു മൊരുത്തനകതാരിൽ
നിർണ്ണയിച്ചറിഞ്ഞു കാണാവതുമല്ലയല്ലൊ
തൽപ്രസാദാതിശയാൽ ഭക്തനു കാട്ടി,യൊഴി-
ഞ്ഞിപ്പദാംഭോജം കണ്ടുവന്ദിപ്പാൻപണിയത്രെ
നിർമ്മലംപരബ്രഹ്മം ചിന്മയംജഗന്മയം
മന്മഥവിമോഹനം കന്മഷവിനാശനം
കണ്ടുകൂടുമോ സൂര്യ്യദേവനെ യപ്പൂകനു
കണ്ടുകൊൾവാനീശനെയവ്വണ്ണം ലോകങ്ങൾക്കും
നിന്തിരുവടിയുടെ കാരുണ്യമുണ്ടാകയാൽ
നിന്തിരുമെയ്യുകാണ്മാൻ ഞങ്ങൾക്കുയോഗംവന്നു
നിർമ്മല സദാശിവ ശങ്കര തേജോമൂർത്തെ
ചിന്മയ ജഗന്മയ സന്മയ ബ്രഹ്മമയ
ജന്മകർമ്മാദിഹീന നിർമ്മമ നിരുപമ
നിർമ്മായതന്നെജ്ജയിക്കാവതല്ലൊരുത്തനും
ഹര ശങ്കര പരമേശ്വര ഗൌരീവര
ഹര പന്നഗവര ഭൂഷണ പുരഹര
ഹര മന്മഥഹര വരദകാലഹര
ഹര സർവ്വജ്ഞ ഗംഗാധര കന്മഷഹര
ഹരിണായുധകര പരശ്ശുധരപര
പരമ പരാപരമിഹിര വൈശ്വാനര
ഹരിണാധരമയ നയനത്രയഭവ
മരണഭവഹര കരുണാകരശിവ
ഗരളഗളാധാര ധരമന്ദിരമദ്ധ്യ
ശരണാഗതജന പരിപാലനപര
ചരണസരസിജ പ്രണതസുരാസുര-

വരതാപസ താപനാശന ശിവകര
ചരിതാമൃതപൂൎണ്ണ ഭുവനപശുപതെ
കരിനാശനകൃത്തിവസന മഹാദേവ
നരവാഹനസഖ ഭസിതവിലേപന
ധരണിസുരവര പൂജിതപദ്യപരാ-
ശരനന്ദനസ്തുത സുഖിതചരാചര
ഗുരുനായക ധരാധരജ മനോഹര
ധരണീജലാനലാനില പുഷ്കരചന്ദ്ര
ഹരിദേശ്വരാത്മക ഭൂപതെ മഹേശ്വര.
പരിപൂൎണ്ണാനന്ദാത്മനമൃതസ്വരൂപിൻമാം
പരിപാലയ വിധുശേഖര ജഗൽപതെ
ആദ്യന്തമില്ലാതോരു നിന്നുടെ തത്വമോൎത്താൽ
വേദ്യമല്ലൊരുവൎക്കും വിശ്വനായകപോററി
സൃഷ്ടിപാലനഹരണാദിയാം കൎമ്മംചെയ്തു
തുഷ്ടനായ്മരുവീടുമീശ്വരൻ മററാരോൎത്താൽ
പ്രത്യേകംജലംപ്രതി ഭാസ്കരബിംബംപോലെ
തത്വങ്ങളുള്ളിൽവാഴും ജീവനായതും നീയെ
കൎത്താവായതും നീയെ കൎമ്മമായതും നീയെ
ഭൎത്താവായതും നീയെ ഹൎത്താവായതും നീയെ
കാരണമായതും നീ കരണമായതും നീ
പുരുഷപ്രകൃതി ഭിന്നാത്മാവായതും നീയെ
സ്തുത്യനായതും നീയെ സ്തോതാവായതും നീയെ
സ്തുത്യൎത്ഥസ്വരൂപാദ്യസ്തോത്രമായതും നീയെ
നിത്യനായതും നീയെ സത്യമായതും നീയെ
ഭൃത്യനായതും നീയെ സ്വാമിയായതും നീയെ
നിന്തിരുവടിയുടെ മാഹാത്മ്യമനുദിനം

ചിന്തിച്ചാൽവേദങ്ങൾക്കു മറിഞ്ഞുകൂടായല്ലൊ
അന്തർഭാഗത്തിലുള്ളൊരന്ധകാരങ്ങൾ നീക്കി
സന്തതമാത്മതത്വജ്ഞാനം നല്കീടവേണം
ഭക്തിവിശ്വാസത്തോടു പൂജിച്ചുയാമംതോറും
ശക്തിസംയുക്തനായ നാഥനെ സ്തുതിചെയ്തു
ഭക്തവത്സലന്മാരാം വിഷ്ണുവുംവിരിഞ്ചനും
മുക്തിദാനൈകപരൻ തന്റെനമസ്കാരംചെയ്തു
മാഘമാസത്തിൽവരും മേചകചതുർദ്ദശി
സാകയായിടുംരാത്രി വ്രതത്തെച്ചെയ്തുകൊൾവിൻ
അപ്പൊഴുതാത്മജ്ഞാന മുൾപ്പൂവിലുദിച്ചീടും
മൽപ്പദവിയെപ്രാപിക്കായ്വരും നിങ്ങൾക്കെന്നാൽ
പുത്രന്മാരോടു താതനുപദേശിക്കുംവണ്ണം
ഭക്തവത്സലനായ ഭഗവാൻചന്ദ്രചൂഡൻ
പത്മജപത്മാക്ഷന്മാർക്കുപദേശിച്ചനേരം
പത്മബാണാരിയോടു ചോദിച്ചാരവർകളും
അതിന്റെ വിധാനവുമരുളിച്ചെയ്തീടേണം
വ്രതങ്ങളെല്ലാററിലുമുൽകൃഷ്ടമിതെന്നല്ലൊ
പന്നഗാഭരണനുമന്നേരമരുൾചെയ്തു
നന്നായികേട്ടുകൊൾവിനതിന്റെ വിധിയെല്ലാം
യാതൊരുദിനം കൃഷ്ണയാകിയചതുർദ്ദശി
പാതിരനേരം മാഘമാസത്തിൽക്കൂടീടുന്നു
തദ്ദിനംനിരാഹാരനായുപവസിക്കേണം
നിദ്രയുമഹന്നിശം വർജ്ജിച്ചീടുകവേണം
തൈലതാംബൂലാദിയും വർജ്ജിച്ചുതീർത്ഥസ്നാനം
കാലെസന്ധ്യകളിൽ മൂന്നിങ്കലുംവേണമല്ലൊ
മല്ലികതുളസി വില്വാദികൾകൊണ്ടു ഭക്ത്യാ

മൽലിംഗമൂർദ്ധ്നിപുഷ്പാഞ്ജലിയും ചെയ്തീടേണം
രാത്രിയിലഭിഷേക ദീപപൂജാദികളും
പാർത്തിരുന്നോരോ യാമംതോറും ചെയ്കയുംവേണം
നൈവേദ്യമുദയാസ്തമനമാചരിക്കണം
ശൈവശ്രീകുസുമവാദ്യോത്സവാദിയുംവേണം
ബ്രഹ്മചര്യവുംവേണം തലേന്നാൾപിറേറന്നാളും
ബ്രഹ്മവേദികൾക്കെല്ലാം അന്നാദിദാനംവേണം
പന്തീരാണ്ടേവം വ്രതം മുട്ടാതെയനുഷ്ഠിച്ചാൽ
സന്ദേഹമേതുമില്ല മൽപദംപ്രാപിച്ചീടാം
പിന്നേയുമൊരുപന്തീരാണ്ടു ചെല്ലുകിലേററം
നന്നല്ലോമരിക്കപ്പോളും ചെയ്കിലത്യന്തംശ്രേഷ്ഠം
ഈശ്വരൻവിഷ്ണുവിരിഞ്ചന്മാരോടരുൾചെയ്താ-
നീശ്വരരാത്രീവ്രത മാഹാത്മ്യവിധാനങ്ങൾ
സൂതനുംതാപസേന്ദ്രന്മാരോടു ചൊന്നാനഥ
സാദരംസൂതനോടു ചോദിച്ചുമുനികളും
പണ്ടിതുകൊണ്ടുപുനരാർക്കാനും പരഗതി
യുണ്ടോവന്നിതുഫലമെത്രയുണ്ടിതിനെന്നും
ചൊല്ലേണമെന്നനേരം സൂതനുമുരചെയ്താൻ
തുല്യമില്ലിതിനോടു മറെറാന്നുമുപമിപ്പാൻ
വിശ്വനായകപ്രീതികരയാം ശിവരാത്രി-
ക്കശ്വമേധാദികളുമെടുക്കയില്ലയല്ലൊ
യാഗാദിഫലങ്ങളു മിതിനോടൊത്തുവരാ
യോഗാദികർമ്മങ്ങളു മിതിനുസമമല്ല
പണ്ടൊരുമഹീസുരനെത്രയും പാതകിയാ-
യുണ്ടായാനവൻചെയ്ത ദുഷ്കൃതംപറയാമൊ
കണ്ടിതുബലാൽ ശിവരാത്രിനാളവൻ നീല-

കണ്ണനെയതിനാലെയവന്നു മോക്ഷംവന്നു
ചിന്തിക്കിൽശിവരാത്രിതന്നുടെ മാഹാത്മ്യംഞാ-
നെന്തഹൊചൊല്ലുവതെന്നരചെയ്തിതുസൂതൻ
ചൊല്ലുചൊല്ലാദ്യംതന്നെ വിസ്തരാൽ ഞങ്ങൾക്കാടി-
നെല്ലാമക്കഥയെന്നു കേട്ടസൂതനുംചൊന്നാൻ
എന്നിതുകിളിമകൾ ചൊന്നതുകേട്ടു;ശേഷം
പിന്നെയുംചോദ്യം ചെയ്താനാദരാലവളോടായ്.

പ്രഥമപാദം സമാപ്തം.

## ദ്വിതീയപാദം.

പഞ്ചതാരപ്പാൽക്കുഴമ്പഞ്ചൊട്ട തന്നീടുവൻ
പഞ്ചവർണ്ണത്തെപ്പൂണ്ട പൈങ്കിളിപ്പൈതലെനീ
പഞ്ചബാണാരാതിയാം പന്നഗവിഭൂഷണൻ
പഞ്ചാസ്യൻപരമാത്മ പരമൻപരാപരൻ
പഞ്ചവർണ്ണാത്മസ്വരൂപൻ ജഗൽപതിരുദ്രൻ
പഞ്ചഭൂതാദിത്യചന്ദ്രാത്മകാത്മകൻ ദേവൻ
തഞ്ചരിതാമൃതം ചൊല്ലേണമിന്നിയും മമ
കൊഞ്ചുന്നമൊഴികളാലെന്നോട ബാലെകാലെ
സൂതൻമാമുനിവരന്മാരോട ചൊല്ലിയോരു
പാതകനാശിനിയായുള്ളൊരു കഥയെല്ലാം
സാദരംചൊല്ലീടേണമെന്നതു കേട്ടനേരം
മോദേനകിളിപ്പൈതൽ ചൊല്ലിനാൾവഴിപോലെ
വിന്ധ്യനാമദ്രീന്ദ്രൻ തന്നുത്തരഭാഗെമേവും

സിന്ധുവാംമഹാനദിതന്നുടെ തീരത്തിങ്കൽ
കുഞ്ജരരാജ്യേത്വത്ര ജനിച്ചാനൊരുനൃപൻ
മഞ്ജുളതരൻഭുവനത്രയ പ്രസിദ്ധനായ്
ആശ്രമവൎണ്ണശ്രേണി ധൎമ്മങ്ങളിളകാതെ
സ്വാശ്രമനിഷ്ഠയോടു പാലിച്ചാൻവഴിപോലെ
വേദവേദാംഗസ്മൃതി സൽപുരാണേതിഹാസ
നീതിശാസ്ത്രോപവേദജ്ഞാനതൽപ്പരനായി.
തന്മന്ത്രിപ്രവരനാം ഭൂദേവകുലേന്ദ്രന്നു
മന്മഥസമാനനായുണ്ടായാനൊരുസുതൻ
സുന്ദരൻസുകുമാരൻ ഭൂസുരകുമാരനും
നന്ദീശ,വാത്സ്യായന, ഗൌണികപുത്ര, ശ്രുക
ചന്ദ്ര,ദത്താത്രേയാദിമതഭേദങ്ങൾതേടും
കന്ദൎപ്പശാസ്ത്രത്തിങ്കൽ ചതുരനായാനല്ലൊ.
കുന്ദമന്ദാരമാകന്ദാരവിന്ദാദിമക-
രന്ദവിന്ദംപൂണ്ടിടും മന്ദവാതവുംപൂണ്ടു
സിന്ദൂരമൃഗമദകുങ്കുമസമന്വിത
ചന്ദനചന്ദ്രാലേപനാദ്യലങ്കാരത്തോടും
കന്ദുകദ്യൂതചതുരംഗാദി വിദ്യയോടും
ചന്ദ്രികവിശദമായുള്ള രാത്രികൾതോറും
സുന്ദരീജനവുമായ് ക്രീഡിച്ചുനിരന്തരം
നന്ദനസമാനമാമുദ്യാനാദികളിലും
സുന്ദരരമ്യഹൎമ്മ്യപ്രാസാദാദികളിലും
കന്ദൎപ്പസമരലീലാനന്ദഹൃദയനായ്
വന്ദികളോടുംചേൎന്നു സജ്ജനങ്ങളിലേററം
നിന്ദ്യനായ്നാരീജന വന്ദ്യനായ്ച്ചമഞ്ഞവൻ
നിസ്രുപാത്മനാനിജ നിത്യകൎമ്മാനുഷ്ഠാനം

ത്ര്യക്തമായ് ചമകയാൽ ഉത്തമജന്മാദിയും
വ്യത്ഥമായ് ച്ചമച്ചരെല്ലാരത്ഥവുമസൽപാത്ര-
ത്തെംചെയ്യുന്നദിനം മത്തനായ് നിഷിദ്ധനായ്
യാമിനികളിലഭിസാരികമാരായുള്ള
കാമിനീജനമനോധൈര്യ്യവും കളഞ്ഞുള്ള
ഭാമിനിമാരെയൊക്കെത്തൻ വശത്താക്കിച്ചെയ്തു
കാമനാടകമാടിപ്രേമമൂലംകൊണ്ടു നിത്യം
കാമുകവരനായ ഭൂമിദേവനും നാനാ-
രാമമാരേയും രമിപ്പിച്ചോരൊ കമ്മങ്ങളാൽ
മററുള്ളപുരുഷരിൽ കാംക്ഷയുമില്ലാതാക്കി
മുററുമിദ്വിജനിലേ കൌതുകമവക്കുള്ള
പരസ്ത്രീകളെയൊക്കെ വശത്തുവെച്ചുകൊണ്ടു
പരസ്ത്രീധമ്മമാക്കിച്ചമച്ചാനെല്ലാരെയും
പുണ്ഡരീകേക്ഷുലീലാവിവശമനസ്സുനായ്
ചണ്ഡാലസ്ത്രീകളേയും പ്രാപിച്ചാൻവീതശങ്കം
സാധുവൃത്തിയും കളഞ്ഞോരോരൊനാരിമാക്ക
പാതിവ്രത്യവുംകളഞ്ഞേകവണ്ണവുമാക്കി
പാപിയായ് വത്തിച്ചീടും കാലത്തുമഹാജനം
താപമൂലംകൊണ്ടു തമ്മിലൊന്നിച്ചുനിരൂപിച്ചു
വണ്ണസങ്കരവുമുണ്ടായിതു രാജ്യത്തിങ്കൽ
പുണ്യവുംനശിച്ചിതു കേവലമൊരുത്തനാൽ
ഏതുമെവൈകാതെനാം ഭൂപതിതന്നെക്കണ്ടു
പാതകമുണ്ടായ്വന്നതറിയിക്കയുംവേണം
എന്നുകല്പിച്ചുനാട്ടിൽ വാഴുന്നഗ്രഹസ്ഥന്മാ-
രൊന്നിച്ചുചെന്നുനല്ല മന്നവൻതന്നെക്കണ്ടു
അൎഘ്യമാസനംപാദ്യമാചമനീയംമധു-

പക്കമിത്ര്യാദികൊണ്ടു പൂജിച്ചുനൃപതിയും
വന്ദിച്ചുവിനയംപൂണ്ടവരോടരുൾചെയ്തു
നന്ദിച്ചേനധുനാഞാൻ നിങ്ങൾവന്നതുമൂലം
ധന്യനെന്നതുംവന്നു നിൎണ്ണയംനിങ്ങൾക്കിപ്പോൾ
എന്നാലെന്തൊന്നു കരണീയമെന്നതുചൊൽവിൻ
എന്നുകേട്ടവരിരുന്നീടുവാൻ നിയോഗിച്ചാർ
മന്നവൻതാനുമപ്പോളുന്നതാസനം പുക്കാൻ
കേട്ടാലുമെങ്കിലെങ്ങൾ വന്നതിൻമൂലമിപ്പോൾ
നാട്ടിലുണ്ടൊരുകഷ്ടമുണ്ടായിട്ടതുംകേൾനീ
ദണ്ഡനീതിയും വിചാരിക്കേണമേററം തവ
മണ്ഡലംതന്നിലൊരു വിപ്രനുണ്ടുള്ളു നല്ല-
പണ്ഡിതനവൻ ദ്വിജസ്ത്രീകളെതുടങ്ങീട്ടു
ചണ്ഡാലസ്ത്രീകളന്തമായുപരിഗ്രഹിക്കുന്നോൻ
നഷ്ടമായ്വന്നു വൎണ്ണാശ്രമധൎമ്മങ്ങളെല്ലാം
ഇഷ്ടവുമവനൊഴിഞ്ഞില്ല നാരികൾക്കാക്കും
കരിങ്കല്ലാലുള്ളറ തന്നിലിട്ടടക്കിലും
തരംകണ്ടവരവനരികിൽ ചെല്ലുമല്ലൊ
മരംകൊണ്ടൊരു പാവയവനെപ്പോലെതീൎക്കിൽ
കരംകൊണ്ടാശ്ലേഷിക്കും കാമനീജനമെല്ലാം
ഭൎത്തൃശുശ്രൂഷാദിയും വെടിഞ്ഞുകഷ്ടംകഷ്ടം
പിത്രാദിജനങ്ങളെ പേടിയുമില്ലാതായി
പുത്രന്മാരിലുമില്ല വാത്സല്യമവൎക്കേതും
മിത്രവൎഗ്ഗത്തെയൊരു ശങ്കയുംകാണ്മാനില്ല
മത്തമായ്ചമഞ്ഞിതു ചിത്തവുമവനുടെ
സിദ്ധമന്ത്രൌഷധാദി ശക്തികൊണ്ടെന്നതോന്നും
അവനെയവരനുസരിച്ചീടുന്നതെല്ലാ-

മുപരോധിപ്പാനുപായം കണ്ടീലേതും ഞങ്ങൾ
ദുഷ്കീൎത്തികരമിതിൻ മീതെമററെന്തൊന്നുള്ളു
ദുഷ്കൃതംമുന്നം ഞങ്ങൾ ചെയ്യതിൻഫലമല്ലൊ
ദുഷ്കൎമ്മംബലാലൊരുത്തൻ ചെയ്താലതിൻഫലം
ഒക്കയനാട്ടിലുള്ളോരെല്ലാരും ഭുജിക്കേണം
മററുള്ളോൎക്കാപത്തെല്ലാം കാലത്താൽവേറിട്ടീടും
മുററീടുംകൎത്താവിനു മേല്ക്കുമേൽദോഷംഫലം
വൎണ്ണസങ്കരംവരാതെ പരിപാലിക്കേണം
നിൎണ്ണയംനൃപന്മാരതല്ലെന്നു വരുന്നാകിൽ
ആക്രമിച്ചീടുമവൻ നാടെല്ലാംപ്രതിയോഗി
ഘോഷ്ചല്ലനരകവും മരിച്ചാൽഭുജിക്കേണം
താതനുംജനനിയും ജ്യേഷ്ഠഭ്രാതാവുംവിദ്യാ-
ദാതാവാമുപദ്ധ്യായനെന്നിവർ ശിക്ഷിക്കേണം
ബാലനെപതിനാറു വയസ്സുകഴിവോളം
ഭൂലോകപാലനായ രാജാവുശിക്ഷിക്കേണം
ശീലമാകായ്കിൽപിന്നെ യവ്വനവയസ്സിങ്കൽ
കാലമെല്ലാമെശിക്ഷ കൂടാതെകഴിഞ്ഞീടിൽ
നിൎമ്മൎയ്യാദിയെപിന്നെ മരിച്ചാൽശിക്ഷിച്ചീടും
ധൎമ്മരാജൻഭൂപതെ കേൾക്കശിക്ഷാധികാരം
ശിക്ഷിതാവത്രെദുഃഖം കളഞ്ഞുപ്രജകൾക്ക
രക്ഷിതാവാകുന്നതും തദ്വിമുഖന്മാരായാൽ
നരകമുണ്ടായ്വരു മെന്നിവനിരൂപിച്ചു
പാരിതുപാലിച്ചീടും നിന്നോടുചൊല്ലിഞങ്ങൾ
ആചാരംവിചാരമില്ലെന്നാകിൽ മറഞ്ഞുപോം
നീചന്മാരായുള്ളവൎക്കില്ലല്ലൊ നിരൂപണം
പൌരന്മാരേവം ചൊല്ലിയാത്രയുമാക്കിയവർ

പാരാതെപോയശേഷം ഭൂപതിപ്രവരനും
കിങ്കരന്മാരെയയച്ചീടിനാൻ ഭൂദേവനാം
വങ്കനെക്കൂട്ടിക്കൊണ്ടു വരുവിൻവല്ലവണ്ണം
ഇവ്വണ്ണംപറഞ്ഞയച്ചനേരം ഭൃത്യന്മാരും
ആവോളംമാധുര്യേണ പറഞ്ഞുവരുത്തിനാൻ
തന്നുടെമുന്നിൽവന്നു നിന്നോരുഭൃത്യൻതന്നെ
മന്നവൻകണ്ടുകോപിച്ചനേരമുരചെയ്താൻ
നിർല്ലജ്ജംപഞ്ചമഹാപാതകം ചെയ്യുന്നോരെ
കൊല്ലേണമല്ലൊ വല്ലജാതിയുമെല്ലാവരും
നിർമ്മ്യാദംചെയ്തതി കന്മഷമുണ്ടെങ്കിലും
ബ്രഹ്മയോനിയിൽ ജനിച്ചുള്ളവൻവദ്ധ്യനല്ല
സർവ്വലോകങ്ങളാലും വന്ദ്യനാണവൻനൃന-
മുർവ്വീഗീർവ്വാണജന്മം നിർവ്വാണസിദ്ധിയോഗ്യം
ദുർവ്വിനീതനായതിഗർവ്വിതനായ ഭവാൻ
സർവ്വഥാമമഭൂവിൽ വാഴ്‌വാൻയോഗ്യനല്ല
ചണ്ഡാലസംയോഗാദി ദോഷമുണ്ടാകയാൽമ-
ന്മണ്ഡലമുപേക്ഷിച്ചു പോകേണമല്ലെന്നാകിൽ
ദണ്ഡവുമുണ്ടാമ്പുരും ദണ്ഡ്യനാകയാലഹം
ദണ്ഡ്യനാമല്ലയാകിൽ ദണ്ഡപാണിയാലെടൊ
ഇത്തരംയുക്തവാക്യം പൃത്ഥ്വീശൻചൊന്നനേരം
ദുസ്തരമുഖത്തോടു മുത്തരംപറയാതെ
സത്വരംനടകൊണ്ടാൻ ചത്വരവീഥിയൂടെ
ചിത്തരാഗംതേടീട്ടും മുഗ്ദ്ധരാമാളിയപ്പോൾ
ഉത്തരംഗാധിസമുദ്രത്തിൽ വീണീടിനാർ
വിസ്തരിച്ചറിയിപ്പാൻ വേലയുണ്ടവരുടെ
ചിത്തജന്മാതുരത്വം വിദ്വാനാമനന്തനും

ഇത്തിരിജനമൊട്ടു പിന്നാലെക്കൂടെപ്പോയാർ
വിപ്രയോഗേനമുന്നം ദുഖിച്ചനാരീജനം
വിപ്രയോഗേനതന്നെ ദുഖിച്ചാരതിശയം
വിപ്രലാഭാഭാവത്താലല്പഭാഷിണിവർഗ്ഗം
വിപ്രലാപംപൂണ്ടിതു വിപ്രിയംവരികയാൽ
ചിത്രഗുപ്തനേയുമചിത്തജനേയുംശത
പത്രസംഭവനേയും ഭർത്തൃമിത്രാദിയേയും
ഉത്തമോത്തമനായ പൃത്ഥ്വീപാലകനേയും
ചിത്തരോഷേണ മുഹുരെത്രയുംശപിക്കയും.
അക്കഥയിരിക്കട്ടെ ദുഖിച്ച വിപ്രാധമൻ
പുക്കിതുകീരാഹ്വയമണ്ഡലം മനോഹരം
പ്രാണത്രാണാത്ഥമഥ പൂണ്ണരാജ്യത്തിൽവാഴ്കു
ക്ഷോണീദേവനംതത്ര കാണായിശ്ശുഭദേശം
സുഖദാനംചെയ്തീടും മന്ദമാരുതനോടും
ശുകകോകിലകേകി മധുപനാദത്തോടും
അഖിലജനാനന്ദപ്രദമാമുദ്യാനവും
മകരന്ദവുംതൂകി മണമാന്നനുദിനം
ചെമ്പകസൽകുസുമശോഭിതപാദങ്ങളും
സകലമൃഗകുലവിഹഗലീലകളും
നിഖിലശോകംകളഞ്ഞവിടം കണ്ടുകണ്ടു-
ങ്ങകമേസന്തോഷംപൂണ്ടട്ടുത്തുചെന്നനേരം
കുമുദകുവലയകമലകൽഹാരവും
വിമലസലിലവും നിറഞ്ഞതടാകവും
അമലപ്രവരനീലോല്പലങ്ങളെക്കൊണ്ടു
രമണീയാകാരേണ പടുത്തസോപാനവും
അത്ഭുതംകണ്ടനേരമുൾപ്പൂവിലുണ്ടാകയാ-

ലിപ്പൊഴേകുളിക്കേണമെന്നവനൊരുമ്പെട്ടാൻ
അപ്പൊഴുതവിടെക്കു വന്നിതുകുളിപ്പാനായ്
വിഭ്രമംകലൎന്നൊരു ചണ്ഡാലതരുണിയും
സുഭ്രുവാമവൾതത്ര വിപ്രനെകണ്ടനേരം
അഭ്രത്തെകണ്ടബകോടപ്പേടതന്നെപ്പോലെ
ഉൽഫുല്ലപത്മംകണ്ട ഷൾപ്പദപ്പേടപോലെ
അഭ്രവാഹനതനയ ഭ്രാതാവിനെക്കണ്ട
കൎബ്ബുരത്തരുണിയാം ഹിഡുംബിതന്നെപ്പോലെ
അഭ്രശ്യാമളരൂപനായ രാമനെകണ്ട
ഒപ്പുകാതുരയായ ശൂൎപ്പണഖയെപ്പോലെ
ഉൾപ്രീതികലൎന്നിതിന്നററമില്ലെന്നുചൊല്ലാം
ഉൾഫുല്ലാക്ഷിയുമാനന്ദേന തന്നത്താൻമറ-
ന്നല്പനേരംനിന്നിതു സാലഭഞ്ജികപോലെ
പുഷ്പബാണാനുസമനായ വിപ്രനെക്കണ്ണാൽ
പുഷ്പബാണാൎത്ത്യാപാൎത്താൾ തന്നപാംഗംവഴിക്കേ
ഇത്ഥംസുന്ദരനായെങ്ങുമെ നിന്നെപ്പോലെ
പ്രത്ഥ്വിയിൽകണ്ടീലഞാൻ മറെറാരുപുരുഷനെ
ലാവണ്യമുണ്ടപാര മെന്നതൊന്നല്ലപിന്നെ
നൈപുണ്യമുണ്ടുകാമ ക്രീഡകൾക്കെന്നുംകാൺമൂ
ആരുണാപാംഗസംഗാമൃതസേചനാലസാ-
ധാരണനാരണനെന്നിന്നു ഞാൻകല്പിക്കുന്നേൻ
താരുണ്യംകലൎന്നൊരു രൂപമോമനോഹരം
കാരുണ്യമെന്നെക്കുറിച്ചു ണ്ടാകവേണംമേന്മേൽ
സൌവൎണ്ണകുലജാതനെന്നതു കൊണ്ടെന്നോടു
വൈവശ്യഭാവമുണ്ടാ വാനവകാശമില്ല
കല്യാണരൂപശീലന്മാരായ കാമുകന്മാ-

തില്ലമററവനിയിലീവണ്ണമൊരുവനും
അല്ലലുണ്ടുള്ളിലെനിക്കല്ലിത്താർബാണമേററു
വല്ലഭനായീടേണമേതുമെ വൈകാതെ നീ
ചൊല്ലിയതെന്തൊന്നതെചെയ്‌വൂഞാൻസത്യമിനി
ചൊല്ലിയവണ്ണമിരുന്നീടുക സുഖംഭവാൻ
ഇല്ലൊരുതാപംനമുക്കൊന്നു കൊണ്ടുമെ മമ
നല്ലഭോഗാത്ഥം സമത്ഥം മമ ഭവനമൊ
മറെറാരുനാരിതന്നിൽ ചിത്തകാമ്പഴിയാതെ
മുററുമെന്നോടുകൂടി നിത്യവും രമിച്ചാലും
മറെറാരുപുരുഷനെ ഞാനിന്നിതൊടുന്നതി-
ല്ലററമില്ലാതരാഗം പൂണ്ടുനാംരമിക്കേണം
പൃഷ്ഠാനുരാഗത്തൊടു മൊട്ടേടംലജ്ജയൊടു-
മൊട്ടൊട്ടുകൊങ്കത്തടു കാട്ടിനിന്നവൾചൊന്നാൾ
നഷ്ടധൈയ്യവുംപൂണ്ടു വിപ്രനുമതുനേരം
കഷ്ടകാലത്തുള്ളലാലിത്തര മാലോചിച്ചാൻ
വട്ടൊത്തമുലമാരെ കണ്ടിട്ടില്ലേവംമുന്നം
ഇഷ്ടമോടനുസരിച്ചീടുവാൻ വൈദഗ്ദ്ധ്യവും
മട്ടലർബാണസമരത്തിങ്കൽ ചാതുയ്യവും
ഒട്ടുംപോരായ്കയില്ല ദ്രഷ്ടികണ്ടറിഞ്ഞീടാം
ദുഷ്ടയല്ലിവൾ കണ്ടുകിട്ടിയതനുഗ്രഹം
എന്നുകല്പിച്ചുചെന്നു തടവിതടമുല
നന്നായാശ്ലേഷവുംചെയ്തധരപാനംചെയ്താൻ
പിന്നെയങ്ങവളുമായ്യോയവനേകാന്തെപു-
ക്കന്യോന്യരാഗഭാരാലൊന്നിച്ചുമരുവിനാർ
തൽക്ഷണമിരുവരും പക്കണംപുക്കവാണാർ
ഭക്ഷണത്തിന്നു മൃഗപക്ഷികൾ മാംസങ്ങളും

അങ്ങിനെവാഴുംകാല മൊരുനാളവൾ ചൊന്നാ-
ളിങ്ങിനെചെല്ലേണം നാമുള്ളനാളെല്ലാനാളും
മറെറാരുപുരുഷനെ ഞാനിനിതൊടുന്നീല
മറെറാരുത്തിയിലഴിയായ്കനിൻ മനക്കാമ്പും
ഒരുത്തൻമരിപ്പോള മിങ്ങിനെവസിക്കേണം
പെരുത്തോരനുരാഗം കൊണ്ടിതുപറഞ്ഞുഞാൻ
സത്യവുംചെയ്തീടേണ മെന്നവൾചൊന്നനേരം
ചിത്തസന്തോഷത്തോടു സത്യവുംചെയ്താൻദ്വിജൻ
ഭക്ഷിപ്പാൻജലചര ജന്തുക്കൾ മൃഗങ്ങളും
പക്ഷികളിവകളെ ചതിച്ചുകൊന്നുകൊന്നും
ഋഷഭങ്ങളെക്കൊന്നും പശുവൃന്ദത്തെക്കൊന്നും
ഋഷികൾതമ്മെക്കൊന്നും ഭൂദേവന്മാരെക്കൊന്നും
അരണ്യംതോറും പെരുവഴിയിൽ ചെന്നുപാർത്ത-
ങ്ങിരുന്നുപാന്ഥന്മാരാം ബ്രാഹ്മണന്മാരെയെല്ലാം
കൊന്നവർകയ്യിലുള്ളോരർത്ഥവു മെടുത്തുടൻ
പിന്നെയങ്ങവരുടൽ മുറിച്ചുകൊണ്ടുപോന്നു
നന്നായികറിയാക്കി കാട്ടാളനാരിയോടു-
മൊന്നിച്ചുമദ്യപാനം ചെയ്തോരോപാട്ടുംപാടി
സുഖിച്ചുദിനമനു വസിച്ചീടിനകാല-
മകൃത്യകാരിയായോരവനു പുത്രന്മാരായ്
അഞ്ചുപേരുണ്ടായ്വന്നിതവനിതന്നിൽവന്നു
പഞ്ചപാതകമഞ്ചുതനു പൂണ്ടതുപോലെ
പുത്രികളായും പുനരിരുവരുണ്ടായ്വന്നാ-
രെത്രയുംകൌതുഹലം കൈക്കൊണ്ടോരതിനാലെ
ചെന്നിതുസംവത്സര മങ്ങിനെയെഴുപതു-
മങ്ങുപോയ്ക്കാലപുരം പുക്കിതുചണ്ഡാലിയും

പുത്രികളിരുവൎക്കും യൌവനം തികഞ്ഞപ്പോൾ
മത്തനാം മഹാപാപി പാതകവൃത്തിക്കായി
അവരെ പരിഗ്രഹിച്ചാനന്ദമാൎന്നു ദുഷ്ടൻ
നവമാം രതിക്രീഡാസൌഖ്യത്തെ സംപ്രാപിച്ചാൻ
അംഗജക്രീഡയിങ്കലൌൽസുക്യമാൎന്നിരിക്കെ
തങ്ങടെ നാൾപോക്കുവാനൎത്ഥമില്ലാതാകയാൽ
മിത്രങ്ങളെ ച്ചതിച്ചുമമിത്രങ്ങളെ കൊന്നു-
മൎത്ഥമാൎജ്ജിച്ചുകൊണ്ടേ ദിവസം നയിച്ചിതു
കട്ടും കൊന്നിട്ടും ധനം നേടുവാൻ സൌകൎയ്യാൎത്ഥം
കാട്ടിലുൾപ്പുക്കാനവൻ കാമിനിദ്വയത്തോടും
പൂജിതന്മാരായെഴും ബ്രാഹ്മണശ്രേഷ്ഠന്മാൎക്കു
രാജാവു ധനരത്നസഞ്ചയം ദാനം ചെയ്താൻ
ഭാജനം നിറച്ചെടുത്താശ്രുപോയീടുന്നേരം
വ്യാജേന പാൎത്തുകൊന്നു പറിച്ചുകൊള്ളാമല്ലോ
അങ്ങിനെ വനഭൂമൌ മറഞ്ഞുവാഴുംകാലം
മംഗലാത്മാക്കൾ മഹീസുരന്മാരൎത്ഥത്തോടും
മന്നവസൽക്കാരമേറ്റുള്ളവർപോകുന്നേരം
കൊന്നപഹാരം ചെയ്താൻ പാപികൾ ക്രൂരാത്മാക്കൾ
കാട്ടാളസ്ത്രീകളാകും പുത്രികളോടു ചേൎന്നു
വാട്ടമെന്നിയേ സുഖിച്ചിരുന്നിടുന്ന കാലം
ചോരന്മാർ ഭൂദേവരെ കൊന്നൎത്ഥം പറിച്ചതു
ശൂരനാം നരപതിയറിഞ്ഞതതുകാലം
ആതതായികളെയന്വേഷണം ചെയ്തുകൊൾവാൻ
ദൂതന്മാരേയും നൃപതീശ്വരനയച്ചപ്പോൾ
ഭീതിപൂണ്ടിവിടെയുമിരുന്നുകൂടായെന്നു
ഭൂദേവാധമനായ ചണ്ഡാലൻ പുറപ്പെട്ടാൻ

ഉററ ബന്ധുക്കളെയുമൊക്കവേയുപേക്ഷിച്ചു
മുററും തന്മക്കളാകും ഭാൎയ്യമാരോടുംകൂടി
ചെന്നഥ വണിക്ക്പഥപത്തനസവിധേ വാ–
ഴുന്നൊരു മഹാചണ്ഡാലാലയംപുക്കാനവൻ.
അന്നു ചണ്ഡാലാംഗനയാമേക പെററുണ്ടായി
നന്ദനന്മാരായവരിരുവർ തനയന്മാർ
തത്രൈവ വണിക്പഥപത്തനോപാന്തെ ചണ്ഡാ–
ലസ്ത്രീയാസഹമദ്യമത്തനായനുദിനം
പക്വണെ പശുദ്വിജമൃഗമാംസങ്ങളെല്ലാം
ഭക്ഷണംചെയ്തു കാണിനേരവും പിരിയാതെ
മൌർഖ്യമുള്ളവരിൽ മുമ്പുള്ള ഭൂദേവാധമൻ
സൌഖ്യമാന്നൊരുനാളിൽ മദ്യപാനവുംചെയ്തു
മടിയിലെടുത്തുവെച്ചേകയെ കരംകൊണ്ടു
തടവിത്തടമുല തഴുകി മണിച്ചുണ്ടൊ–
ട്ടിടയിൽ കൂടെക്കൂടെ നുകൎന്നും മദ്ധ്യമണി–
ത്തുടയും ജഘനവും രഭസം തലോടിയും
പാടിയും മാരപ്പടക്കൂടിയും മിഴിമുന–
വാടിയും നീവീമൂലം തേടിയും മാരചാപം
കോടിയും ചില്ലികൊണ്ടു കോടിയും കൊണ്ടാടിയും
ചൂടിയും കുസുമങ്ങളിങ്ങനെ വാഴുന്നേരം
പുഷ്പങ്ങൾ പോരാഞ്ഞവളപ്പോഴുരചെയ്താ–
ളിപ്പൊഴേ മണമെഴും പുഷ്പങ്ങൾ കൊണ്ടുവന്നെൻ
കുന്തളഭാരത്തിങ്കൽ കുത്തിയേ കെട്ടീടാവൂ
ചന്തമില്ലല്ലെന്നാകിലെന്നതു കേട്ടനേരം
വേഗേന വണിക്പഥപത്തനദേശമെല്ലാ–
മാകവെ തിരയുമ്പോൾ കാണായിതൊരേടത്തിൽ

നാഗഭൂഷണൻ വസിച്ചീടിന നാഗേശ്വര-
മാകിയ ശിവക്ഷേത്രം പവിത്രമതിചിത്രം
തത്രൈവ ശിവരാത്രിക്കുത്സവകോലാഹല-
മെത്രയും മനോഹരം ഭക്തരാൽ പരിപൂർണ്ണം
ദുന്ദുഭി പെരുമ്പറമദ്ദളം തിമില യു-
മന്ദ്രനാദംചേർന്നീടും മുരജപടഹവും
കൊമ്പുകാഹളം കുഴൽചിഹ്നവും വീണകളും
ഇടക്ക താളക്കൂട്ടം തുടികയ്യലകുകൾ
ഉടുക്കചന്ദ്രവലയം ജയമംഗലവും
തപ്പുനക്കയ്യുന്തമ്മിൽ മുരവുഝല്ലരിയും
തപ്പാതെ താളസ്ഥിതിമേളങ്ങൾ കലാശവും
ഉല്ലലാക്ഷികൾ പാട്ടമാട്ടവും ദീപങ്ങളും
ശില്പവിദ്യാദിപ്രയോഗങ്ങളും ഘോഷങ്ങളും
ഭക്തന്മാരുടെ നാമകീർത്തനസ്തുതികളും
യുക്തന്മാരുടെ യോഗനിഷ്ഠയും വിശിഷ്ടരാം
മുക്തന്മാരുടെ പുരാണേതിഹാസാദികളും
സിദ്ധന്മാരോതിടിന വേദത്തിൻ ധ്വനികളും
നമസ്കാരവും പ്രദക്ഷിണവും പൂജകളും
ക്രമത്താൽ ശ്രീരുദ്രമുച്ചരിക്കും ദ്വിജന്മാരും
പുരവാസികൾ പുത്രകളത്രാദികളുമായ്
പുരവൈരിയെ സ്തുതിച്ചുറക്കമൊഴിവായി
അംബരവിലേപനഭൂഷണാദികളാമാ-
ഡംബരത്തോടുതെരുതെരെവന്നുംപുക്ക
രുദ്രാക്ഷയോഗപട്ടഭസിതാദികളുംകും
രുദ്രസന്തോദകരഭൂഷണധരന്മാരായ്
"അദ്രിജാപതെ! ഹര! ശങ്കര! മഹാദേവ!

രുദ്ര! ഭൂതേശ! മൃഡ! ധൂർജ്ജടെ! പശുപതെ!
അദ്രിമന്ദിര!പരമേശ്വര! മഹേശ്വര!
ചിദ്രസാംബുധെ! ശംഭൊ! ദക്ഷാരെ! മദനാരെ!
അദ്രിനായക! ശരാസനവൈകുണ്ഠപ്രിയ!
മൃത്യുശാസന! കൃത്തിവസന! പുരഹര!
ഭക്തവത്സല! കരുണാംബുധെ! ജഗൽപതെ!
ഭുക്തിമുക്തികളനല്കും ചന്ദ്രശേഖര! ശിവ!
ശക്തിയുക്താവ്യക്തമൂർത്തെ! മഹത്തത്വാധാരാ!
ത്ര്യക്ഷസത്വാദിഗുണ! ത്രീത്രയ! ത്ര്യക്ഷ! സ്ഥാണൊ!
വിശ്വസംഭവസ്ഥിതി സംഹാരാദികൾചെയ്യും
വിശ്വനായക! ഗംഗാധര! കാലാരെ! ശംഭൊ!
ഭൂതനായക! ഭൂതിഭൂഷണ! ഭൂതിപ്രദ!
ഭൂതകാരണ! പഞ്ചഭൂതാർക്കേന്ദ്വാത്മാത്മക!
ഭൂദേവപ്രിയ! ഭുവനാധാര! ദിഗംബര!
ദേവദേവേശ! വാമദേവ! ശ്രീമഹാദേവ!
സേവകജനപരിതാപനാശനകര!
പാപങ്ങൾനീക്കി പരിപാലിച്ചുകാരുണ്യത്താൽ
ശ്രീപാദത്തൊടുചേർത്തു കൊള്ളേണംഭഗവാനെ!"
ഉച്ചത്തിലേവരോജനമിത്തരംകൂപ്പിസ്തുതി-
ച്ചർച്ചിച്ചുസമസ്തകർമ്മാപ്പണം ചെയ്യുന്നതും
കണ്ടുവിസ്മയംപൂണ്ടു കൊണ്ടാടിനിന്നുനീല-
കണ്ഠലിംഗവുംതൊഴുതെ നിന്നവൻവണങ്ങിനാൻ
നിദ്രാഹാരങ്ങൾമറന്നങ്ങിനെ നിന്നനേരം
മിത്രനുമുദിച്ചിതു; സത്വരംവിപ്രാധമൻ
പിന്നെപുഷ്പവുംകൊണ്ടു ചെന്നുതൻപുത്രിയോടും
ഒന്നിച്ചുരമിച്ചു വാണീടിനാൻ ചിരകാലം

ഇത്തരമകൃത്യങ്ങളററമില്ലാതെചെയ്തു
മൃത്യുവുംപ്രാപിച്ചപ്പോറം കാലകിങ്കരന്മാരും
ദണ്ഡമുൽഗരശൂല പാശങ്ങളോടുംകൂടി
ദണ്ഡ്യനാമിവനെന്നാം ദണ്ഡിപ്പിക്കേണമേററം
എന്നുറച്ചാർത്തുവിളിച്ചടുത്താരതുനേരം
പന്നഗാഭരണനീശാനനീശ്വരൻപരൻ
ചന്ദ്രശേഖരൻ പരമേശ്വരൻ മഹേശ്വരൻ
ചന്ദ്രികാരുചിതൊഴും തിരുമെയ്യുടയവൻ
വന്ദിച്ചചുഴലവും നില്ക്കുന്നഭൃത്യന്മാരാം
നന്ദികേശ്വരനോടും പ്രമഥമുഖ്യരോടും
മന്ദഹാസവുംചെയ്തു സാദരമരുംചെയ്താൻ
നിന്ദ്യനെന്നിരിക്കിലും സുകുമാരൻ, നമ്മുടെ
മന്ദിരെ മമരാത്രി സേവിച്ചാനുറങ്ങാതെ
ലോകവൃത്താന്തമേതു മൊന്നറിയാതവണ്ണം
വ്യാകുലമോടുനില്പ തെന്തിപ്പോറം നിങ്ങളെല്ലാം
സ്വാമിതന്നരുളപ്പാടിങ്ങനെ കേട്ടനേരം
കാമാരിഭൃത്യന്മാരും വേഗേനനടകൊണ്ടാർ
വിശിഖശരാസന മുൽഗരദണ്ഡശൂല
നിശിതകുഠാരാദി സമസ്തായുധങ്ങളും
എടുത്തുപിടിച്ചാർത്തു കളിച്ചുവിളിച്ചവ-
രടുത്തുയമഭടന്മാരോടു മടിയാതെ
ഭസിതത്രിപുണ്ഡ്രചർമ്മാംബരജടാഭാര
പ്രസിതകളേബര പരിശോഭിതന്മാരായ്
പരശുശരാസന വിശിഖശൂലാദികറം
കരപങ്കജങ്ങളിൽ ധരിച്ചുകോപത്തോടെ
അടുത്തുയമഭടന്മാരോടു ചൊല്ലീടിനാർ

പിടിച്ചുകെട്ടീടുവാനെന്തിവൻ തന്നെനിങ്ങൾ
ആരെന്നുചൊൽവിനിത്ര സിദ്ധാന്തമെന്തുനിങ്ങ-
ളാരുടെനിയോഗത്താൽവന്നിതെന്നതുംചൊൽവിൻ
എന്നതുകേട്ടുയമകിങ്കരന്മാരുംചൊന്നാർ
നന്നിതുഞങ്ങളെയാരെന്നതു മറിഞ്ഞീലെ
മന്നിടംതന്നിലുള്ള ജന്തുക്കൾചെയ്തീടുന്ന
പുണ്യപാപങ്ങൾ സൂക്ഷിച്ചറിഞ്ഞു വഴിപോലെ
നന്നായിതത്തൽഫലമവരെ ഭുജിപ്പിച്ചീ-
ടുന്നൊരു ധർമ്മരാജൻതന്നുടെ ദൂതർഞങ്ങൾ
ആരുമെലംഘിപ്പതില്ലന്തകന്നുടെയാജ്ഞ
നേരോടെചൊല്ലീടുവിൻ നിങ്ങളാരെന്നുമിനി (ക്കം
എങ്കിലോകേൾപ്പിൻനിങ്ങൾ കാണായലോകങ്ങൾ
പങ്കജത്തിങ്കൽപിറന്നീടിന വിരിഞ്ചനും
പങ്കജനയനനും കർത്താവായ്മരുവീടും
ശങ്കരൻചരാചര നായകൻ മഹേശ്വരൻ
തിങ്കൾചൂടിനപരനീശ്വരൻ മഹാദേവൻ
പങ്കജബാണവര ഹുങ്കാരംകെടുത്തവൻ
സങ്കടംഭക്തന്മാക്ക് തീക്കുമീശ്വരന്നുടെ
കിങ്കരശ്രേഷ്ഠന്മാരാകുന്നതു ഞങ്ങളല്ലൊ
ശങ്കകൂടാതെഭക്തനായ മാക്കണ്ഡേയന്റെ
സങ്കടംതീപ്പാൻകാലൻ തനിക്കുംകാലനായോൻ
ഇത്തരംകാലകാല ഭൃത്യന്മാരുരക്കവെ
സത്വരംചൊന്നാരേവം യമകിങ്കരന്മാരും
നിങ്ങളീശ്വരനുടെ ദൂതന്മാരെന്നാകിലെ-
ന്തിങ്ങിനെകാട്ടുന്നതു യോഗ്യമല്ലേതുമോത്താൽ
സന്തതംഭഗവാനെ മനസി ഭക്തിയോടെ

ചിന്തിക്കുന്നവർകളെ രക്ഷിക്കുന്നതുയോഗ്യം
ബന്ധമെന്തതിപാപിയാകിയ ചണ്ഡാലൻത-
ന്നന്തികെവന്നു പരിപാലിപ്പാനെന്നുചൊൽവിൻ
ചൊല്ലീടാമതു നിങ്ങളറിയുന്നീലെ കേൾപ്പിൻ
നല്ല പുണ്യാത്മാവിവൻ ഭഗവൽഭക്തോത്തമൻ
ഇല്ലൊരുവരുമിവനെപ്പോലെ പുണ്യംചെയ്തോർ
കല്യാണാചലവരകാർമ്മുകപ്രിയനിവൻ
കല്യാണപ്രദം പ്രദോഷോപവാസവ്രതത്താൽ
തുല്യമില്ലാതപുണ്യമാർജ്ജിച്ച മഹാഭക്തൻ
അന്തകാന്തകദൂതന്മാരിതുചൊന്നനേരം
അന്തകദൂതന്മാരും കോപത്തോടുരചെയ്താർ
മട്ടലർബാണവൈരിക്കിഷ്ടനെന്നിരിക്കിലും
കഷ്ടയാതനകളിലാക്കിദ്ദണ്ഡിപ്പിക്കേണം
കണ്ഠസീമനിപാശംകൊണ്ടു ബന്ധിച്ചു ദൃഢം
കൊണ്ടുപോകേണമടിച്ചിഴച്ചിച്ചണ്ഡാലനെ
മണലും കനലാറും കുഴിയും കല്ലും മുള്ളും
മുനകൂർത്തുള്ള സൂചി തറച്ച വഴികളും
പാരവുമില്ല വൃക്ഷഛായയുമില്ലാതുള്ള
രൌരവക്കാട്ടിലൊരുതുള്ളിവെള്ളവും കിട്ടാ.
നിർജ്ജനമാസ്മേവീടും ഉഗ്രമമാർഗ്ഗത്തൂടെ
തച്ചിഴച്ചിന്നു ഞങ്ങൾ കൊണ്ടുപോയീടും ദൃഢം
ചെയ്ത കർമ്മങ്ങളുടെ ഫലങ്ങൾ ഭുജിക്കേണം
കൈതവമതിന്നില്ലെന്നല്ലൊ കർമ്മസിദ്ധാന്തം
സംശയമില്ലതില്ലെന്നാകിലെന്തിനുചൊല്ലി
വംശധർമ്മാദികളും പ്രായശ്ചിത്താദികളും
സ്വധർമ്മം മോക്ഷകരം ഭയദം പരധർമ്മം

വിധർമ്മ/ധർമ്മാദികരം നൽകുമേ നരകങ്ങൾ
നിങ്ങളെന്തറിയാതെ കാട്ടുന്നതെന്നും ചൊല്ലി
തിങ്ങിന കോപത്തോടും പൊങ്ങിന നാദത്തോടും
കറുത്ത നിറത്തോടും തുറിച്ച മിഴിയോടും
പെരുത്ത ദംഷ്ട്രത്തോടും എറിച്ച ഞരമ്പോടും
ദാരുണവേഷത്തോടും ധൂസരകേശത്തോടും
ആരുണ്യനിറംപൂണ്ട ഭാസുരശ്മശ്രുവോടും
ചാരത്തു ചെന്നു കഴുത്തിൽ കയററിട്ടുകെട്ടു-
ന്നേരത്തു ചെന്നു ശിവദൂതന്മാർ വെട്ടിയറു-
ത്താട്ടിനാരത്തുനേരം കൂട്ടമിട്ടെയ്താരവർ
വാട്ടമെന്നിയെ കൂടെ ശങ്കരകിങ്കരരും
തുടങ്ങി ശരങ്ങളെക്കൊണ്ടൊരു മഹാവർഷം
അടങ്ങി പരിതാപം ഭൂമിദേവാധമനും
മുടങ്ങിവന്നകാര്യമന്തകദൂതന്മാരും
നടുങ്ങി ലോകങ്ങളുമെന്തു ഹാ! യുദ്ധത്തിനാൽ
ദൂതരിൽ ചിലരോടിച്ചെന്നറിയിച്ചുകൊണ്ടാർ
പ്രേതനായകൻതന്നോടുണ്ടായ വൃത്താന്തങ്ങൾ
ധർമ്മരാജനും കോപിച്ചീശ്വരന്മാരുംകൂടെ
നിർമ്മര്യാദന്മാരായ്വന്നീടിന കാലമെന്നോ
എന്തിതിന്നൊന്നുപായമാവതെന്നറിഞ്ഞീലെ-
ന്നന്തകനുദംബരനോടു കോപിച്ചുചൊന്നാൻ
നമ്മുടെ ഭൃത്യപ്രവരന്മാരിൽ മുമ്പുള്ളവൻ
സമ്മതനായുള്ളവൻ നീയേതും വൈകീടാതെ
അററമില്ലാതപ്പടയോടുമിപ്പൊഴേ ചെന്നു
കുററമേററവും ചെയ്ത വിപ്രനെ പിടിച്ചിഴ-
ച്ചററുപോകാതെ പാശമിട്ടിങ്ങുകൊണ്ടുപോരി-

ക്കററവരായിട്ടതിന്നുപദേരാധിപ്പാനിപ്പോറം
മറെറാരു ഭർത്താവവന്നുണ്ടെങ്കിലവർകൾക്കം
അററം വന്നിരിക്കുന്നു കൊന്നാലുമവരേയും
പററുവതല്ലശിവ ദൂതന്മാർകാട്ടിയതും
ചുററുമാരിലും നമുക്കില്ല നേരൊഴിഞ്ഞേതും
ഇത്ഥമന്തകനുഡംബരനെപ്പടയോടും
ക്രുദ്ധനായ്പറഞ്ഞയച്ചപ്പൊഴെപോയാനവൻ
മൃത്യുവീരന്മാർ ദുരിതൻഭവവ്യാധികളും
സത്വരംകുംഭദ്വിജപക്കണം പുക്കീടിനാർ
ശങ്കരദൂതന്മാരുമന്തകദൂതന്മാരും
സംഗരമുണ്ടായതു ചൊല്ലുവാനരുതേതും
ഭൃംഗീരിടിപ്രമുഖപ്രമഥപ്രവരന്മാർ
ഹുംകാരനാദപ്രധനം പ്രേതാധിപപ്രിയ-
കിങ്കരപ്രഥമനായൊരു ഡംബരനോടു
ചെങ്കനൽതുല്യം മിഴിയോടുപറഞ്ഞതുത്തപ്പോറം
മൃത്യുനാശനദൂതന്മാരുടെ ശസ്ത്രങ്ങളാൽ
മൃത്യുദൂതന്മാർശതം മൃത്യുതൻവശരായാർ
മാററാനില്ലാരും നമുക്കെന്നുപറഞ്ഞടുത്തിതു
നൂറെറട്ടമഹാവ്യാധി വീരന്മാരൊരുമിച്ച
കാററത്തുപഞ്ഞിപോലെ ധൂളിച്ചാരവർകളും
ഏററിതുപിന്നെയും ചെന്നന്തകമഹാസൈന്യം
ആർത്തടുത്തിതുകോപം തീർത്തുശങ്കരസൈന്യം
കുത്തുമുത്തുള്ള ശസ്ത്രാദികൾതൂകീടിനാർ
മാർത്താണ്ഡാത്മജസൈന്യം മിക്കതുംനശിച്ചപ്പോറം
ആർത്തുകൈക്കൊണ്ടു കാലമൃത്യുവീരനും ചൊന്നാൻ
കാലമൃത്യുവും കാലകാലകിങ്കരന്മാരും

ശൂലമുൽഗരഖഡ്ഗ പരശുഗദാഭിണ്ഡി-
പാലപട്ടസദണ്ഡ മുസലപരിഘങ്ങൾ
തോലാതവണ്ണമയച്ചീടിനാർ പരസ്പരം
അസ്ത്രശസ്ത്രങ്ങളെല്ലാമത്യർത്ഥം പ്രയോഗിച്ചാർ
ചിത്രമായിതുയുദ്ധമെത്രയുമതുനേരം
ഭിന്നഗാത്രന്മായിച്ചമഞ്ഞു കാലമൃത്യു
സന്നദർപ്പനമായി തന്നുള്ളിൽനിരൂപിച്ചാൻ
ഞാനിനിമരിയാതെ പൊയ്ക്കൊൾകനല്ലപാർത്താൽ
ദീനതയെല്ലാംവൈവസ്വതനോടുണർത്തിപ്പാൻ
എന്നുകല്പിച്ചുപടവാങ്ങിച്ചു കാലമൃത്യു
ചെന്നപജയം ധർമ്മരാജനോടറിയിച്ചാൻ
പ്രമഥപ്രവരരും പ്രധയിൽജയിച്ചുവി-
ശ്രമമാർന്നവനേയും വ്യോമയാനത്തിലേററി
സ്വാമിയാംജഗദീശ നീശ്വരൻകാലകാലൻ
ശ്രീമഹാദേവൻസോമൻ സോമശേഖരൻപരൻ
പാദപങ്കജം തൊഴുതവസ്ഥയുണർത്തിച്ചാർ
ഭൂദേവോത്തമൻതാനും കണ്ടുകൈകൂപ്പീടിനാൻ
യോഗപീഠത്തിന്മേൽ ശാർദ്ദൂലചർമ്മവുംവിരി-
ച്ചാഗമക്കാതലാം വിശ്വേശ്വരൻപരമാത്മാ
ശോകനാശനൻ ഭക്തവത്സലൻപരിപൂർണ്ണൻ
ലോകനായകൻ കോടികോടിശീതാംശുപ്രഭൻ
താനിരുന്നരുളീടും കോപ്പുകണ്ടുവിപ്രദേവ-
ന്നാനന്ദമകതാരിലേററവുമുണ്ടായ്വന്നു
ദക്ഷിണപാർശ്വത്തിങ്കൽ പത്മസംഭവനെയും
തൽക്ഷണെവാമപാർശ്വേ പത്മലോചനനേയും
ദേവദാനവയക്ഷ കിന്നരകിമ്പുരുഷ

താപസപുണ്യജന ഗന്ധർവ്വവിദ്യാധര
ചാരണപിശാച ഭൂതപ്രേതഗുഹ്യകന്മാർ
ധാരണാദികളോടു കൂടിയസിദ്ധന്മാരും
സനകസനാതന സനന്ദകുമാരാദി
മുനിവര്യന്മാർ ഗണനായകകുമാരന്മാർ
സുന്ദരാംഗികളാകു മപ്സരസ്ത്രീവർഗ്ഗവും
നന്ദീശൻമഹാകാളൻ ചണ്ഡീശൻഭൃംഗീരിടി
തുംബുരുനാരദന്മാരാദിയായുള്ളിങ്ങിട്ടും
അംബരചാരികളാൽ സേവ്യനാംമഹാദേവൻ
അംബികാവരൻപരമേശ്വരൻ ദിഗംബരൻ
അംബരനദീധരൻ ചന്ദ്രശേഖരൻദേവൻ
തന്തിരുവടിയെക്കണ്ടാനന്ദവിവശനാ-
യന്തണൻകുമ്പിവാണു നമസ്കാരവുംചെയ്താൻ
അന്തകാന്തകൻ ത്രിപുരാന്തകൻകാമാന്തകൻ
അന്തവുമാദിയുമില്ലാതവൻ പാപാന്തകൻ
അന്തികെനമസ്കാരം ചെയ്തഭൂദേവൻതന്നെ
സന്തോഷംപൂണ്ടുകനിഞ്ഞെടുത്തു നിവർത്തിനാൻ
അന്തരാത്മനിയുള്ള സന്തോഷംവാസ്സുംവണ്ണം
തന്തിരുമാറിലണച്ചാശ്ലേഷം ചെയ്തീടിനാൻ
ദന്തീന്ദ്രാസുരപരിപന്ഥിയാംദേവദേവൻ
ദന്തീന്ദ്രവദനനാം പുത്രനെയെന്നപോലെ
പന്തൊക്കുംമുലയാളാം ഗൌരിയെപ്പുല്കുന്നേരം
തന്തിരുമേനിതന്നിലിത്രരോമാഞ്ചമില്ല
നല്ലൊരുവിമാനവും സുകുമാരനുകൊടു-
ത്തില്ലൊരുനാളുമധഃപ്പതനം നിനക്കതി-
നില്ലൊരുകില്ലെന്നരു മരുളിച്ചെയ്തുഗൌരീ-

വല്ലഭൻഗംഗാധരൻ ഭക്തവത്സലൻപരൻ.
സുകുമാരന്നീവിധം സാലോക്യംകൊടുത്തിതു
സുഖമെപശുപതി ഭുവനപതിരുദ്രൻ
ശങ്കരദൂതപരാജിതന്മാരായ കാല-
കിങ്കരന്മാരും കാലമൃത്യുവുമതുകാലം
ശങ്കിച്ചുനിന്നു ധർമ്മരാജനോടറിയിച്ചാർ
സങ്കടം ശിവദൂതന്മാരാലുണ്ടായതെല്ലാം
ക്ലേശമെന്നിയെഭ്രുഭദവാധമഗളഗത-
പാശവും ഛേദിച്ചൊരു ദിവ്യയാനവുമേററി
ഈശസന്നിധിയിലാക്കീടിനാർ ഞങ്ങൾക്കൊക്കെ
നാശവും വന്നു തവശാസനപോരായ്കയാൽ
ഇത്തരമവർചൊന്നതൊക്കവെകേട്ടു സമ-
വർത്തിയും ദൂതന്മാരോടിത്തരം നിയോഗിച്ചാൻ
പൃഥ്വിയിലുള്ളജന്തുവൃത്തങ്ങളെഴുതീടും
ചിത്രഗുപ്താദികളെ സത്വരം വരുത്തുവിൻ
പുണ്യപാപങ്ങൾതിരിച്ചന്വേഷിച്ചറിഞ്ഞുള്ള
വണ്ണമൊന്നിടയിട്ടു വീണുപോകാതെനന്നായ്
എണ്ണമിട്ടവനിൽനിന്നിങ്ങുപേർ നാട്ടിലാക്കി
വണ്ണമൊട്ടൊപ്പിച്ചോരോവാക്യാലചെത്തുകെട്ടി
സൂക്ഷിച്ചുവെച്ചുകചാദിക്കുന്നേരംകേൾപ്പിക്കെന്നു
മേല്ക്കുമേൽചൊന്നാലതു കേൾക്കയില്ലെന്നുംവന്നു
ധിക്കാരം ലേഖകന്മാക്കെന്നിയേ മററാക്കുമി-
ല്ലുൾക്കാമ്പിലവ്വണ്ണമെന്നുള്ളതും പൊളിയല്ല
ത്തുരേഖ്യംനോക്കാതെദൌർമ്മുഖ്യഭാവവുംകൈക്കൊ
ണ്ടോരോരോഗൃഹംതോറുംസഞ്ചരിച്ചുഴറേറാടെ
മന്ദഹാസവുമറിയുന്നതില്ലൊരുനാളും

നന്ദിച്ചിട്ടൊരുവാക്കുമില്ലവർക്കൊരുവർക്കും
നിന്ദയാം തൃണീകൃതമവരാൽത്രിഭുവനം
വന്ദനബഹുമാനാദികളുമില്ലാരേയും
ഡംഭഗാംഭീര്യവൈദുഷ്യാധൃഷ്യഗുണഗർവ്വാ-
ഹംഭാവമഹത്വസംഭാവനാപരന്മാരായ്
പത്രാഗ്രംകൊണ്ടുഭൂദേവന്മാരെത്തൊട്ടുംകള-
ഞ്ഞെത്രയും വിനയഭാവത്തെയും നടിച്ചീടും
ഇങ്ങിനെയുള്ള ഖലലേഖകന്മാരാൽനാശം
മംഗലന്മാരാംനരേന്ദ്രന്മാർക്കു വരുമല്ലോ
ഇത്തരം കൃതാന്തനോരോന്നെചൊല്ലീടുന്നേരം
വിദ്രുതം തൊഴുതിതു ലേഖകന്മാരുമെല്ലാം
കേൾക്കട്ടേ സുകുമാരചരിതമെന്നുനേരം
വ്യാഖ്യാനം ചെയ്തോരവരവന്റെ പാപമെല്ലാം
അന്നേരം വൈവസ്വതൻ തന്നുള്ളിൽ നിരൂപിച്ചാ-
നിന്നിതുവരുവതിനെന്തവകാശംപാർത്താൽ
മന്മഥവൈരിക്കറിവില്ലെന്നോ വരായല്ലോ
നമ്മുടെ ഭൃത്യന്മാർക്കുസിദ്ധമല്ലായ്കയത്രെ
ആക്കറിയാവുപാർത്താൽ മഹതാം മദനാഗതം
പാർക്കയല്ലൊക്കെപ്പോകാം നാമുടനിന്നുതന്നെ
ഈശ്വരൻമഹേശ്വരൻ പരമേശ്വരൻ ജഗ-
ദീശ്വരൻ ദേവേശ്വരൻ പ്രമഥേശ്വരൻ പരൻ
ശാശ്വതൻതന്നെക്കണ്ടു തൊഴുവാനെന്നു പാരം-
തേശ്വരൻ പരിവാരത്തോടൊത്തു പുറപ്പെട്ടാൻ
കർമ്മവുമകർമ്മവും വികർമ്മഭേദങ്ങളും
ധർമ്മാധർമ്മാദികളുമറിഞ്ഞു സദാകാലം
നിർമ്മലന്മാരാമമാത്യന്മാരും ഭടന്മാരും

സന്മാർഗ്ഗചാരികളാം ദണ്ഡനീതിജ്ഞന്മാരും (രാ—
ധർമ്മാധർമ്മൈശ്വര്യാനൈശ്വര്യവൈരാഗ്യാവൈ
രാഗ്യാന്വിഷൽ ജ്ഞാനാജ്ഞാനാദ്യഷ്ടമൂർത്തികളോടും
നടന്നു ഭൂലോകവും ഭുവർലോകവുമഥ
കടന്നു കണ്ടാരോരോ ദിവ്യവസ്തുക്കളെല്ലാം
പൊങ്ങിയമതിൽമാടം ഗോപുരധ്വജങ്ങൾ പൂ—
ണ്ടങ്ങിരുപത്തുമൂന്നു ജാതിഭേദത്തിൽവാഴും
സ്വർഗ്ഗലോകവും മഹർലോകവും ജനലോകം
വിഖ്യാതമായ തപോലോകവും സത്യലോകം
എന്നിവ കടന്നുപോയ് ചെന്നുവൈഷ്ണവലോകം
സ്വർണ്ണരത്നൌഘമയം വർണ്ണിപ്പാനരുതാർക്കും
തണ്ടാരിൻമകളോടും കൊണ്ടൽവർണ്ണൻവാഴും വൈ—
കുണ്ഠമാനന്ദപ്രദംകണ്ടു കൈവണങ്ങിനാൻ
കുണ്ഠഭാവവുംകളഞ്ഞിണ്ടൽതീർന്നാശു നീല—
കണ്ഠൻവാണീടും ശിവലോകമങ്ങതിൻമീതെ
വാടീടാതൊരു നിലയം മുപ്പത്തീരായിരം
കോടിയോജനവഴി വിസ്തരത്തോടുകൂടി
ശോകഭീത്യാദികളില്ലാതൊരു മഹാദേവ—
ലോകമാനന്ദപ്രദമെത്രയും തേജോമയം.
സ്വർഗ്ഗരത്നൌഘകിരണങ്ങളാൽ നോക്കിക്കൂടാ
കണ്ണിനുകാണുന്തോറും കൌതുകമേററമുണ്ടാം
വർണ്ണവൈചിത്ര്യചിത്രശോഭിതം പുണ്യജന—
മെണ്ണമില്ലാതോളവുമുണ്ടെന്നേ പറയാവൂ
വിസ്തൃതവിമാനയാനാസനശയനങ്ങൾ
ചിത്തമോഹനങ്ങളായുണ്ടല്ലോ ബഹുവിധം
കോടിമാർത്താണ്ഡശോഭതേടിന രത്നങ്ങളാൽ

പാടനമായ മണിക്കാഞ്ചനസഭാതലം
ശൈത്യസൌരഭ്യമാന്ദ്യാദ്യാഖിലഗുണംപൂണ്ട
താത്തെന്നൽകൊണ്ടുമനോമോഹനമനുപമം
വാദ്യഘോഷവുമഖിലേശപാദാബ്ജമഭി-
വാദ്യം ചെയ്തീടും ഭക്തസ്തുതിഘോഷവുമോരോ
സൂതമാഗതവന്ദിസ്തുതിപാഠകജന
ഗീതവും കുശീലവ രചിതഗാനങ്ങളും
വട്ടമൊത്തീടും വെൺകൊററക്കുടകളുമാല-
വട്ടങ്ങളും വെൺചാമരജാലവും തഴകളും
സ്ഫടികമണിമയഗോപുരദ്വാരംതോറും
കൊടികളു നാട്ടിത്തൂക്കും കൊടിക്കൂറകളോടും
സൂക്ഷ്മമതേറ്റും വിധാനങ്ങളും തിരകളും
വിഷമേക്ഷണരൂപം കലരും ദ്വാസ്ഥന്മാരും
കണ്ടുകണ്ടകതാരിലുണ്ടായോരാനന്ദമുളെ-
ക്കൊണ്ടു മാർത്താണ്ഡാത്മജൻ പൂർവ്വഗോപുരദ്വാരെ
ചെന്നുചേന്നുനേരം നന്ദീശൻതന്നെ കണ്ടു
ധന്യനാം ധർമ്മാത്മജൻ ബഹുമാനിച്ചാനേററം
ചന്ദ്രശേഖരപാദസേവകന്മാരിൽശ്രേഷ്ഠൻ
ചന്ദ്രശേഖരൻ ഭസിതാമലകളേബരൻ
കപിലജടാഭാരപരിശോഭിതൻ ദേവൻ
വിപുലവിലോചനത്രിതയവിരാജിതൻ
ഭുജഗവിഭൂഷണൻ കനകവേത്രശൂല-
ഭുജഭീഷണൻ ബഹു പ്രമഥപരിവൃഢൻ
ത്രിപുണ്ഡ്രധരവരമസ്തകഞ്ചർമ്മാംബര-
ത്രിപുരാരാതിയോടു സാരൂപ്യം കലന്നവൻ
മരുവുന്നതുകണ്ടു സചിവസഹിതനാ-

മരുണാത്മജൻകൂപ്പി നമസ്കാരവുംചെയ്താൻ
പറഞ്ഞാനവനോടു ജഗദീശ്വരനായ
പരമേശനെക്കണ്ടു തൊഴുവാൻ വന്നിതിപ്പോൾ
അതുചെന്നുണർത്തിച്ചു വരികെന്നതുകേട്ടു
മതിമാൻ നന്ദീശ്വരനുഴറി നടകൊണ്ടാൻ
അന്തകാന്തക ഭുവനേശ്വര പുരാരാതെ
നിന്തിരുമലരടിവന്ദിച്ചുസേവിപ്പാനായ്
അന്തകനുണ്ടുവന്നു നില്ക്കുന്നിതവൻതന്നോ-
ടെന്തൊന്നു ചൊല്ലീടേണ്ടതെന്നരുൾചെയ്തീടേണം
വേദാന്തവാക്യാൎത്ഥമായ്മേവിന ഗൌരീവരൻ
പാദസേവകന്മാൎക്കു മുക്തിയെ കൊടുപ്പവൻ
നേത്രാന്തംകൊണ്ടുവരുത്തീടുകെന്നരുൾചെയ്തു
പേൎത്തും വന്ദിച്ചുചെന്നു നന്ദികേശ്വരൻചൊന്നാൻ
മാന്യനാകിയഭവാൻ വൈകാതെ കടന്നിങ്ങു
പോന്നാലുമവസരംതൊഴുവാനിപ്പോൾതന്നെ
തൊഴുതുകൃതാന്തനും കടന്നുചെന്നനേരം
വിളങ്ങീടിന പരമേശ്വരസഭകണ്ടാൻ
തൊഴുതുസേവിച്ചീടും ഗണനായകന്മാരും
ചുഴലെനില്ക്കുന്നതും കാണായിതവനപ്പോൾ
ശുദ്ധനിൎമ്മലസ്ഫടികോപമശോഭാംഗവും
മസ്തകത്തിങ്കൽ ഭസിതസത്ത്രിപുണ്ഡ്രവും
ബാലശീതാംശുസനാഥാമലജടാഭാര
നീലഗ്രീവവുംഭസ്മോദ്ധൂളിതശരീരവും
ശാൎദ്ദൂലചൎമ്മാംബരംചാൎത്തീടുംജഘനവും
മാൎത്താണ്ഡാരുണ്യംകലൎന്നീടിനപാദാംബുജവും
ചന്ദ്രശേഖരനോടു സാരൂപ്യംപ്രാപിക്കയാൽ

നന്ദിതന്മാരാംഗണാധീശ്വരന്മാരെക്കണ്ടാൻ
ദക്ഷിണഭാഗെകണ്ടാനസംഖ്യംവേദങ്ങളും
പുഷ്കരോത്ഭവൻതാനുമക്ഷരഗാത്രിയോടും
പുസ്തകജപപടവരദാഭയമയ
ഹസ്താരവിന്ദങ്ങൾപൂണ്ടീടിനവാണിയോടും
സനകസനന്ദനശ്രീസനൽക്കുമാരാദി
മുനികൾമരീചിയുമത്രിയുമംഗിരസ്സും
പുലസ്ത്യൻപുലഹനുംക്രതുവുംഭൃഗുതാനും
പലക്കുംവരംനൽകുംവസിഷ്ഠൻനാരദനും
പശ്ചിമഭാഗെക്കണ്ടാനഷ്ടഭൈരവന്മാരും
ഉച്ചനാദംതേടുംമാതൃക്കളും കാളരാത്രി
വിശ്വസംഹാരക്ഷയപാശുപതാസ്ത്രമഹൊ
വിശ്വവിസ്മയകരംകണ്ടുകൈക്കൂപ്പീടിനാൻ
ഉത്തരഭാഗെപുരുഷോത്തമൻതന്നെക്കണ്ടു
ചിത്തവുംപരമാനന്ദാർണ്ണവമഗ്നമായി
ദ്വാദശാദിത്യന്മാരേകാദശരുദ്രന്മാരും
ആദിതേയോത്തമന്മാരാമഷ്ടവസുക്കളും
വിശ്വദേവന്മാർനവഗ്രഹങ്ങൾപിതൃക്കളു-
മശ്വനീദേവന്മാരുംസപ്തമാരുതന്മാരും
അസംഖ്യമവതാരമൂർത്തികളേവംകണ്ടു
സസംഭ്രമം ധർമ്മരാജൻ വിസ്മയംപൂണ്ടാനേററം
നടുവെ സുരാസുരമുനിസേവിതനായോ-
രുഡുനായകചൂഡൻ മരുവുന്നതുകണ്ടാൻ
അജ്ഞാനമൊക്കെനീക്കി സംസാരദുഃഖംതീർക്കും
സുജ്ഞാനസ്വരൂപിണിയാകിയവിദ്യയായ
ശക്തിയോടനാരതം യുക്തനാം ഭഗവാനെ

ഭക്ത്യാവന്ദിച്ചുവീണു നമസ്കാരവുംചെയ്താൻ
ഭൃത്യന്മാരോടുംന്യസ്തദണ്ഡമുദ്രാദിയോടും
ഭർത്തൃപാദാബ്ജേ നമസ്കൃത്യപിന്നെയുംപുന-
രുത്ഥാനംചെയ്തുകൂപ്പി തൊഴുതു സർവ്വലോക-
സ്തുത്യനാം മഹേശനെ സ്തുതിച്ചാൻ പലതരം.
"ജന്തുക്കളുള്ളിൽജീവാത്മാവായ്വാണരുളീടും
നിന്തിരുവടിയൊഴിഞ്ഞാരുമില്ലുടയവൻ
സന്തതംകൃപാലയ! പാലയ പശുപതെ!
ചെന്താർബാണനെതിരുനീറാക്കുമുമാപതെ!
വാരിധിതന്നിലെഴും തിരമാലകളെല്ലാം
വാരിയായ്ത്തന്നെ ചമഞ്ഞീടുമെന്നതുപോലെ
വിശ്വകാരണനായ നിന്തിരുവടിതങ്കൽ
വിശ്വമൊക്കവെ ലയിച്ചീടുന്നു ദയാനിധെ!
ഈശ്വര! മഹേശ്വര! പരമേശ്വര! ജയ
ശാശ്വത! ദേവേശ്വര! പ്രമഥേശ്വര! ജയ
ശങ്കര! പുരഹര! ചന്ദ്രശേഖര! ജയ!
പങ്കജേക്ഷണപ്രിയ! പാർവ്വതീപതെ! ജയ
ഗിരിശാ/സുരഹര! ദുരിതഹര! ജയ
ഗിരികാർമ്മുക! ജയ ഗിരിജവര! ജയ
വരദ! ഗിരീശ! ലോകേശ! ദേവേശ! ജയ
പരമ! പരാപര! വരദപ്പാരെ! ജയ
ശ്രീകണ്ഠ! ശിതികണ്ഠ! ത്ര്യംബക! ശർവ്വ! ജയ
വൈകുണ്ഠാർദ്ധാംഗ! വാമദേവ! ധൂർജ്ജടെ! ജയ
മത്തഹസ്തീന്ദ്രാസുരമർദ്ദന! ശംഭോ! ജയ
മത്തഹസ്തീന്ദ്രവക്ത്രജനക! സ്ഥാണോ! ജയ
ഭാവനപരാ! ഭവനാശനപടു! ജയ

സേവകാനന്ദപ്രദ! ക്രതുനാശന! ജയ
ദക്ഷാരേ! ദനുജാരേ! ഭർഗ്ഗ! സർവ്വജ്ഞ! ജയ
ത്ര്യക്ഷ! മോക്ഷദ! വ്യോമകേശ! ലോകേശ! ജയ
പരശുമൃഗവരദാഭയകര! ജയ
പരമപുരുഷ! ഭക്താഭീഷ്ടപ്രദ! ജയ
കുണ്ഡലീഷണ്ഡവര! കുണ്ഡലമണിദ്യുതി
മണ്ഡിതഗണ്ഡാമല തുണ്ഡപുണ്ഡരീകാരി
മണ്ഡലഗണ്ഡധര! ഗർവ്വഖണ്ഡന! ജയ
ചണ്ഡികാപതേ! ഖണ്ഡപരശോ! മൃഡാ! ജയ
പണ്ഡിതചിത്തപുണ്ഡരീകമാർത്താണ്ഡാ! ജയ
ചണ്ഡാംശുബൃഹദാംശു ശീതാംശുനേത്ര! ജയ
പുണ്ഡരീകജശിരോ മുണ്ഡമാല്യാലംകൃത!
ഖണ്ഡലാദ്യഖിലകോദണ്ഡവാദസേവ്യ! ജയ
കുണ്ഡലീശചരശയനാർച്ചിതപദ! ജയ.
അസ്ഥിമാലകൾ നല്ല മുത്തുമാലകൾ മല-
ത്തൊത്തുകളാലുള്ളോരിണ്ടമാലകളെല്ലാം
പ്രീതിപൂണ്ടലങ്കരിച്ചീടിന നാഥ! ജയ
ഭീതിലോകങ്ങൾക്കു തീർത്തീടിന വിഭോ! ജയ
ഭസിതവിലേപന! ഭഗവൻ! ജയ ജയ
കുസുമാർച്ചിതമൃദുപദപങ്കജലയ!
സർപ്പഭൂഷണ! കൃത്തിവസന! ജയ ജയ
കർപ്പൂരശുഭഗാത്ര! കച്ചുരശത്രോ! ജയ
വേദജ്ഞാർച്ചിത! ജയ വേദജ്ഞപ്രിയ! ജയ
വേദോപവേദാത്മക! വേദാന്തസ്ഥിത! ജയ
ആത്യന്തമജഹരിപ്രമുഖമുനികൾക്കും
വേദ്യമല്ലാതപരമാത്മാവെ! ജയ ജയ

സത്യജ്ഞാനാനന്താനന്ദാമൃത! ജയ ജയ
തത്വവാക്യാത്ഥാത്മക! പരമാനന്ദ! ജയ
സത്വാദിഗ്ഗുണത്രയ യുക്തയാം ശക്തിയോടു
യുക്തനെന്നിരിക്കിലും വ്യക്തിഭാവത്തെത്തേടും
സത്യാദ്യാധാരാത്മൻ! ജീവാത്മൻ! പരമാത്മൻ! ജയ
ഭക്തിയുക്തന്മാക്കാശു മുക്തിയെനല്കുംദേവൻ
വ്യക്തനല്ലവ്യക്തനല്ലെങ്ങിനെ പറയേണ്ടു
നിഷ്കളൻ! നിരുപമൻ! നിമ്മലൻ! നിരാകാരൻ!
നിർഗ്ഗുണൻ! നിരാമയൻ! നിമ്മലൻ! നിരാധാരൻ!
ദുഷ്കൃതസമുൽഭവദുർഗ്ഗതിനീക്കി മമ
ദുഃഖങ്ങളുണ്ടാകാതെ സൽഗതിനല്കേണമേ
കത്തൃകാരണകമ്മകാരണാദികരംതാനായ്
നിത്യയാശ്ശരുവുംനീ കാത്തുകൊള്ളുകപോററി
സൃഷ്ടിപാലനസംഹാരാദികമ്മങ്ങൾക്കെല്ലാം
സൃഷ്ടാവുംവിഷ്ണുതാനും രുദ്രനുമെന്നുമൂന്നു
മൂത്തിയായോരോന്നുണം കൈക്കൊണ്ടുവാഴുംനാഥാ
വാഴ്ത്തുവാനാക്കാമാത്താൽ ശരണംമററില്ലാരും
കാൽത്തളിരിണനിത്യം ചിന്തിക്കായ്വരണമെ
പേത്തുനിൻതിരുനാമം കീത്തിക്കായ്വരണമെ
ബ്രഹ്മഹത്യാദിമഹാപാതകങ്ങളെചെയ്തു
കന്മഷകാരിയാകും ദുമ്മതിയായുള്ളവൻ
സന്താപമുണ്ടാകുമ്പോളേതുമൊന്നറിയാതെ
നിന്തിരുവടിയുടെ നാമത്താലൊന്നുചൊൽകിൽ
പാതകമെല്ലാമററു പൂതനായ്വന്നുകൂടും
പാദപങ്കജംചിന്തിച്ചീടുകിലെന്നേചൊല്ലൂ
നിമ്മലസദാശിവ നിൻമഹാമായാബലം

ബ്രഹ്മാദിപ്രജകൾക്കും ജയിപ്പാനരുതല്ലോ
ബ്രഹ്മാണ്ഡങ്ങളുമുള്ളിൽ മേവീടുംപ്രജകളും
ചിന്മയനാമ്യേവീടും നിന്തിരുവടിയല്ലോ
നിശ്ചയംചരാചര ഗുരുവാംജഗൽപതെ
നിശ്ചലമൂൎത്തെതവ ചരിത്രം ചിത്രംചിത്രം
സ്തോതൃസ്തുത്യസ്തോത്രങ്ങളൊക്കെ നിന്തിരുവടി
ജ്ഞാതൃജ്ഞേയജ്ഞാനങ്ങളൊക്കെ നിന്തിരുവടി
ഏതുമില്ലൊരേടവും ചിന്തിച്ചാലൊരുനാളും
എന്നതെയറിയാവൂ യേതുമൊന്നറിയാതെ (മൌ
മൂഢൻഞാൻചാപല്യത്താൽ ബോധമുള്ളോരെപ്പോ
നിന്തിരുമുമ്പിൽനിന്നു നിസ്സുപംബഹുവിധം
ജല്പിച്ചതെല്ലാംതവ ഭൃത്യനാകയാൽതിരു-
മനസ്സിൽക്ഷമിക്കേണം നമസ്തേശിവായതേ!
നമസ്തേശൎവ്വായതേ! നമസ്തേമൃഡായതേ!
നമസ്തേഭൎഗ്ഗായതേ! നമസ്തേഭവായതേ!
നമസ്തേഭീമായതേ! നമസ്തേരുദ്രായതേ!
നമസ്തേഹരായതേ! ഉഗ്രായനമോനമഃ
ശംഭവേനമോനമഃ ത്ര്യക്ഷായനമോനമഃ
സ്ഥാണവേനമോനമഃ യോഗായനമോനമോ!
യോഗസാദ്ധ്യായനമോ! യോഗവേദിനെനമോ!
യോഗിനെനമോനമഃ സ്വാമിനെചരാചര-
ഗുരവേനമോനമഃ സോമായനമോനമഃ
സ്വഭുവേനമോനമഃ പ്രഭവേനമോനമോ!
ചന്ദ്രചൂഡായമഹാദേവായനമോനമഃ
ചന്ദ്രികമന്ദസ്മിതാസ്യാരവിന്ദായനമഃ
ശൂലിനേ!കപാലിനേ! ദേവായനമോനമോ!

നീലകണ്ഠായപരമേശായ നമോനമഃ
നമസ്തേകപർദ്ദിനേ! നമസ്തേപിനാകിനേ!
നമസ്തേഭഗവതേ! പരമാത്മനേനമഃ
സമസ്തമപരാധം ക്ഷമിച്ചീടേണം മമ
സമസ്തകർമ്മാർപ്പണം ഭവതികരോമിഞാൻ
രമിച്ചീടേണംചിത്തം ഭവതിസദൈവമെ
സമസ്തേശായനിത്യം നമസ്തേനമോനമഃ
നിന്തിരുവടിനിയോഗത്താൽ ഞാനിത്രനാളും
ജന്തുക്കൾചെയ്തീടുന്ന പുണ്യപാപങ്ങളെല്ലാം
ചിന്തിച്ചുശ്രുതാശ്രുതകർമ്മാനുരൂപംഫലം
സന്തതമനുഭവിപ്പിച്ചിതു സുഖദുഃഖം
ദണ്ഡനീതിയുമറിയാവതില്ലിപ്പോളൊരു
ദണ്ഡമുണ്ടായതുണർത്തിപ്പാനായ്വിടകൊണ്ടേൻ
ദണ്ഡഹസ്താദിധാന മിന്നുതൊട്ടിനിവേണ്ട
ഖണ്ഡിതശാസനനായ്വന്നതു നിമിത്തമായ്
ധാത്രീദേവോത്തമനായ്വിറന്നസുകുമാരൻ
കീർത്തികേടിപ്പോളെനിക്കുണ്ടാക്കിച്ചമച്ചതും
പ്രത്ഥ്വിയിൽപിറന്നുള്ള മർത്ത്യരിലൊരുത്തരും
ഇത്രപാപംചെയ്തവരില്ലാരുമിവനോളം
ക്രൂരവാൻപണിസുകുമാരൻ ചെയ്തൊരുപാപ-
മേറിയോരരവിന്ദോത്ഭവന്മാരുടെകാല-
മാകവെഉജ്ജിച്ചാലും പാപങ്ങളോട്ടുചെററും
വേറിടുകയുമില്ലകേവലം നിരൂപിച്ചാൽ
അംബരത്തിങ്കലുള്ള നക്ഷത്രജാലങ്ങളും
അംബുവാഹങ്ങൾപെയ്തീടും മഴത്തുള്ളികളും
ഊഴിയിൽപരന്നുമേവീടും മണൽത്തരികളും

ആഴിയിലുള്ളതിരമാലയുമെണ്ണാമല്ലോ
ദുഷ്കൃതംസുകുമാരൻ ചെയ്തിട്ടുള്ളവയെല്ലാം-
മുൾക്കാമ്പിൽനിരൂപിച്ചാലെണ്ണുവാൻ പണിയത്രെ
അന്തമില്ലാത്തപാപമെപ്പേരും നശിപ്പിപ്പാ-
നെന്തവൻപ്രായശ്ചിത്തം ചെയ്തതെന്നറിഞ്ഞീലാ
ഭൂമിദേവന്മാരെയും ഗോകുലത്തേയുംവധി-
ച്ചാമിഷകറിയാക്കി മദ്യപാനവും ചെയ്തു
ചണ്ഡാലനാരിയോടും കൂടിവാണാനുദിനം
സ്വർണ്ണസ്തേയവുംചെയ്താനററമില്ലാതവണ്ണം
പുത്രന്മാരേയും ചണ്ഡാലസ്ത്രീയിലുല്പാദിച്ചാ-
നത്രയല്ലവർപിന്നെ മരിച്ചോരനന്തരം
പുത്രികളിരുവരുള്ളവരെ സംപ്രാപിച്ചാൻ
പുത്രന്മാരവരിലും പിന്നേയുമുല്പാദിച്ചാൻ
കൊണ്ടുപോരുവിനവൻതന്നെയെന്നയച്ചഞാൻ
പണ്ടുള്ളദണ്ഡനീതിയറിയും ദൂതന്മാരെ
കണ്ഠപാശവുംകെട്ടി മുറിക്കിവലിച്ചവർ
കൊണ്ടുപോകുവാൻ തുനിഞ്ഞോരപ്പോൾകാണായ്വന്നു
നിന്തിരുവടിയുടെ ദൂതന്മാരേയുമവ-
രന്തമാക്കിനാർ മമ കിങ്കരന്മാരെയെല്ലാം
ഭൂദേവാധമനെയും വ്യോമയാനത്തിലേററി
ഖേദവുംകളഞ്ഞവരിവിടെത്തന്നെതവ
പാദസന്നിധിയിങ്കലാക്കിനാരെത്രകഷ്ടം
യാതനദുഃഖമിനിയില്ലെന്നു വന്നുകൂടും
പുണ്യപാപങ്ങൾരണ്ടും തമ്മിലെവിഭാഗവും
നിർണ്ണയിപ്പാനുമിനിക്കാവതില്ലിനിമേൽനാൾ
നിന്തിരുവടിയുടെ വൈഭവമൊരുവർക്കും

ചിന്തിച്ചാലറിയരുതെന്നല്ലൊ വേദോക്തിയും
സ്വച്ഛന്ദപ്രവൃത്തനായേകനായമേയനായ്
സ്വച്ഛനായവ്യക്തനായവ്യയസ്വരൂപനായ്
വിച്ഛിന്നാത്മാവായ് വിശ്വധരനായരൂപനായ്
നിശ്ചലസ്വഭാവനായ് നിർഗ്ഗുണപ്രധാനനായ്
അച്യുതപ്രപഞ്ചനായ് നിശ്ചലവിമുക്തനായ്
നിത്യനായ് നിരീഹനായ് സച്ചിൽബ്രഹ്മാത്മാവായി
സർവ്വജ്ഞനായാനന്ദനായ് ബ്രഹ്മരന്ധ്രാന്തസ്ഥനായ്
വേദാന്തസ്ഥിതനായി ബ്രഹ്മാദികൾക്കുംതിരി-
യാതെയുള്ളവസ്ഥയാകും തുരിയാതീതത്തിങ്കൽ
അനിശംതിരഞ്ഞോളം തിരിയാതൊരുസദാ-
ശിവനിന്തിരുവടി അരുളിച്ചെയ്തീടേണം
അന്ധനായുള്ളോരുഞാൻജാഡ്യചാപല്യങ്ങൾകൊ-
ണ്ടന്തികെനിന്നീവണ്ണം നിന്തിരുവടിയോടു
സന്താപമുണ്ടാകയാൽ വളരെപ്പറഞ്ഞതും
സന്തതംക്ഷമിച്ചുകൊള്ളണമെൻ തമ്പുരാനെ"
ഇങ്ങിനെചൊല്ലിവീണ്ടു നമസ്കാരവുംചെയ്താൻ
മങ്ങീടാതൊരുഭക്ത്യാ ധർമ്മരാജനന്നേരം
തൃക്കൈകൾനീട്ടിയെടുത്തെഴുന്നീല്പിച്ചുനിജ-
വക്ഷസിചേർത്തു കരുണാനിധിമഹാദേവൻ
മന്ദഹാസംപൂണ്ടിന നന്ദനനോടുചിത്താ-
നന്ദംവന്നീടുംവണ്ണമരുളിച്ചെയ്തുനാഥൻ
ശങ്കരനീശൻ ശരണാഗതജനപ്രിയൻ
ശങ്കിച്ചീടായ്കയേതുമഭയം തന്നേൻതവ
സങ്കടമൊന്നുകൊണ്ടു മിനിയുണ്ടാകയില്ല
ലംഘിച്ചീടരുതല്ലൊ നിന്നുടെയാജ്ഞയാർക്കും

ഭൂദേവൻപഞ്ചമഹാ പാതകമൊക്കെച്ചെയ്താ-
നെന്നുമസന്ദേഹമില്ലെങ്കിലുമിതുകേൾ നീ
മദ്യപാനവും ചെയ്തു മത്തനായ്ക്കാമാതുര-
ചിത്തനായ്മേവീടും നിജഭർത്താവാം താതനോടും
പുത്രിയായ്മരുവീടും പത്നിയാം ചണ്ഡാലിയും
എത്രയുമാകാംക്ഷയാ പുണർന്നു ചൊല്ലീടിനാൻ
നല്ലപുഷ്പങ്ങൾ തിരഞ്ഞറുത്തു കൊണ്ടുവന്നു
വല്ലവർണ്ണവും മമ വല്ലഭ തന്നീടേണം
ഇത്ഥം ചൊന്നതു കേട്ടു സത്വരം പുറപ്പെട്ടാ-
നസ്തമിക്കയും ചെയ്തു മിത്രനുമതുനേരം
പുഷ്പബാണാതുരനായുല്പന്നമദത്തോടെ
പുഷ്പാന്വേഷണം ചെയ്തു തൽപുരേ നടക്കുമ്പോൾ
മൽപ്രിയനികേതനമാകിയനാഗേശ്വരം
തൽപുരോഭാഗേ ചെന്നു നിന്നവനന്നെക്കണ്ടാൻ
അന്നായിരുന്നിതു ശിവരാത്രിയും ബലാലവ-
നൊന്നറിഞ്ഞില്ലമുന്നം ചെയ്ത പാപങ്ങൾ പോവാൻ
വിളക്കും പൂജകളും വാദ്യഘോഷവും ഭക്തർ
കളിക്കുന്നതും നാമം ജപിക്കുന്നതുമുറ-
ക്കിളക്കുന്നതും നമസ്കരിക്കുന്നതും കണ്ടോ-
രിളക്കം കൂടാതെ നിന്നാനവൻ ദീർഘപ്പാളം
അതിനാൽനശിച്ചിതു ദുരിതമവന്നെടോ
അതുനീയറിയായ്ക കൊണ്ടെല്ലാമകപ്പെട്ടു
വഹ്നിയെയറിയാതെ തൊട്ടാലും പൊള്ളുകീടും
എന്നതുപോലെ ശിവയാമിനീനാമവ്രതം
ജ്ഞാനം കൂടാതെ നോൽക്കതാനുറക്കിളക്കതാൻ
നാനാജന്തുക്കളാലൊന്നാകിലുമേവം ഫലം

ഞാനിഹഗണേശ്വരപദവികൊടുത്തിതു
യാനാർത്ഥംവിമാനവും കൊടുത്തേനല്ലോദിവ്യം
കല്പാന്തത്തോളമത്ര വസിച്ചാലവനിയിൽ
പില്പാടുദധീചിയാം മുനിയായ്പിറന്നീടും
അക്കാലംവൃത്രാസുരൻ തന്നുടെപീഡകൊണ്ടു
ദുഃഖിച്ചു ചമഞ്ഞീടുമാദിതേയന്മാരെല്ലാം
ശക്രമുഖ്യന്മാരൊക്കെയൊത്തുപോയ് കടൽത്തീരം
പുക്കനാരായണനെ സ്തുതിച്ചുപറഞ്ഞീടും
ചക്രപാണിയുമവരോടുപദേശിച്ചിട്ട്
വിക്രമശാലിയായ വൃത്രനെക്കൊലചെയ്വാൻ
വന്ദിച്ചുദധീചിയോടസ്ഥികളപേക്ഷിപ്പാൻ
നന്ദിച്ചുതദ്ദാധനനസ്ഥിയും തരികെന്നാൽ
നല്ലോരുവജ്രം തീക്ഷ്ണമതുകൊണ്ടിന്ദ്രനെന്നാൽ
കൊല്ലാമെന്നറിഞ്ഞാലും വൃത്രനെസ്സുരന്മാരെ
ദേവകളതുംകേട്ടു പോന്നുടൻദധീചിയെ
സേവചെയ്തർത്ഥിച്ചീടുമസ്ഥിയെയെന്നാൽമുനി
ദേഹവുംദേവകൾക്കു കൊടുക്കുംമടിയാതെ
ദേഹിയുമത്പ്പാഴെവന്നെന്നോടുചേരുമല്ലോ
ആരണനായ സുകുമാരൻെറ ശിവരാത്രി
കാരണമിവററിനെന്നറികമഹാത്മാവെ
മഹത്വംശിവരാത്രിക്കെത്രയുംപാരമതു
സുകൃതംകൊണ്ടുനിന്നോടൊക്കവെ പറഞ്ഞുഞാൻ
അന്തകനിവയെല്ലാംകേട്ടു വിസ്മയംപൂണ്ടു
ചെന്തളിരടിയിണതൊഴുതു ചോദ്യംചെയ്താൻ
എന്തിതിന്നിത്രഫലമുണ്ടാവാൻ മൂലമെന്നു-
മെന്തിതിൻവിധാനങ്ങളാകുന്നതെന്നുമെല്ലാം

വ്യക്തമായരുളിച്ചെയ്തീടേണം കനിവിനോ-
ടുത്തമശിവരാത്രി മാഹാത്മ്യമെന്നനേരം
വിസ്തരിച്ചെന്തിനുഞാൻ വളരെപറയുന്നി-
തെത്രയും പ്രീതിയതിലിനിക്കെന്നറികനീ
അനുഷ്ഠാനവുമെല്ലാമരുളിച്ചെയ്യാനിനി-
ക്കനിഷ്ടന്മാരായതും തൻവിമുഖന്മാരല്ലൊ
പിന്നെയുമൊന്നു വിശേഷിച്ചു ഞാൻ ചൊല്ലീടുവൻ
നിന്നോടു നിന്നിലുള്ള വാത്സല്യം മുഴുക്കയാൽ
ഇന്നുതൊട്ടിനിമേലിൽ മൽപ്രിയന്മാരായുള്ളവും
എന്നുടെ ഭക്തന്മാരെ ചെന്നടുത്തീടായ്ക നീ
നിന്നുടെ ഭൃത്യന്മാൎക്ക സിദ്ധമല്ലായ്കമൂല-
മിന്നിവയെല്ലാമുണ്ടായ്വരുവാനവകാശം
പാതകംകോടിചെയ്തീടിലും മത്ഭക്തന്മാർ
പൂതന്മാരത്രെയവർ പാപികളാകയില്ല
ഭക്തന്മാർ വിശുദ്ധന്മാരല്ലെന്നു വരികിലോ
ശുദ്ധിമറെറന്നുകൊണ്ടുണ്ടാകുന്നു ചിന്തിക്ക നീ
എന്നുടെ നാമങ്ങളിലൊന്നുചൊല്ലീടുന്നവൻ
മുന്നമെ കഴിഞ്ഞജന്മങ്ങളിൽ ചെയ്തുള്ളതും
പിന്നെയും ചെയ്തീടുന്ന ദുഷ്കൎമ്മങ്ങളുമെല്ലാം
വഹ്നിയിലകപ്പെട്ടോരിന്ധനങ്ങളെപ്പോലെ
വന്നുപോമെന്നെയൊരുകാൽക്ഷണം ചിന്തിക്കിലും
ധന്യനായ്വരുമവനില്ലസംശയമേതും
എന്നുടെ മാഹാത്മ്യങ്ങളേതുമൊന്നറിയാതെ
തന്നെയെന്നാലും വരും ദുരിതവിനാശനം
മത്ഭക്തന്മാരെ മമ ദൂതന്മാർ കൊണ്ടുവരും
മൽപ്പുരത്തിങ്കൽ നീ ചെന്നവരോടടുക്കൊല്ല

അന്യരായുള്ള ജനം ചെയ്യുന്ന ശുഭാശുഭ-
മന്വേഷിച്ചെഴുതിക്കൊൾകൊന്നൊഴിയാതവണ്ണം
അവക്ക തത്തൽഫലഭോഗങ്ങൾ കൊടുത്താലും
പ്രവൃത്തി മമ വിഷയങ്ങളിൽ നിനക്കില്ല
സേവകന്മാരെയുപേക്ഷിക്കയില്ലൊന്നുകൊണ്ടും
ദേവനും ശ്വപചനും ഭേദമില്ലെന്നു നൂനം
അരുളപ്പാടീവണ്ണം കേട്ടുനിന്നോരുയമൻ
തരളപ്രജ്ഞനായി തൊഴുതു ചോദ്യംചെയ്താൻ
നിന്തിരുവടിയുടെ ഭക്തന്മാക്കടയാളം
എന്തെന്നു തിരിച്ചറിവാൻ ചെയ്കയും വേണം വിഭോ
ശങ്കരനതുനേരം യമനോടരുൾചെയ്താൻ
എങ്കിലിന്നതും കേൾ നീ സങ്കടമതിനില്ല
മൽക്ഷേത്രങ്ങളിൽ പരിചരിക്കുന്നവർകളും
ശിക്ഷയാ വേദാഭ്യാസം ചെയ്തീടുന്നവർകളും
അച്ചനം മമ ദാസ്യം പൂജനം വന്ദനവു-
മിച്ഛയാ ചെയ്യുന്നോരും നാമങ്ങൾ ചൊല്ലുന്നോരും
ഭൂതിഭൂഷിതന്മാരും രുദ്രാക്ഷധരന്മാരും
ഗീതയെ പഠിപ്പോരും ഭക്തക്ക കേൾപ്പിപ്പോരും
അഷ്ടാംഗയോഗത്തിങ്കൽ നിഷ്ഠയായിരിപ്പോരും
സ്കന്ദാദിപുരാണങ്ങൾ നിത്യവും പഠിപ്പോരും
ചാന്ദ്രായണാദിപ്രായശ്ചിത്തങ്ങൾ ചെയ്യുന്നോരും
കാശിയിലിരുന്നു ഗംഗാസ്നാനംചെയ്തു വിഷ-
യാശകൾ തീൻ തത്ര മരണം പ്രാപിപ്പോരും
ശ്രീരുദ്രപരന്മാരാകും ദ്വിജന്മാരും
ശ്രീരുദ്രാണിയെ ഭക്ത്യാ സേവിക്കും ജനങ്ങളും
അഷ്ടമീശിവരാത്രിപഞ്ചമി നോല്ക്കുന്നോരും

ത്തുഷ്ടി കൈക്കൊണ്ടു ഗുരുശുശ്രൂഷചെയ്യുന്നോരും
ഇത്തരം മററുപല സൽകൎമ്മങ്ങളും ചെയ്യും
ഭക്തന്മാൎക്കൊരുനാളുമത്തലുണ്ടാകയില്ല
മററുമുണ്ടല്ലൊ ജന്തുവൃന്ദങ്ങൾ പലതര-
മററമില്ലാതെയവരൊക്ക നിൻ വശരല്ലൊ
അവർ ചെയ്തീടും കൎമ്മഫലങ്ങളെല്ലാമവ-
രവരെയനുഭവിപ്പിച്ചുകൊണ്ടാലും നീയും
ഈശ്വരനരുൾചെയ്തതീവണ്ണം കേട്ടു യമ-
നാശ്ചൎയ്യം പൂണ്ടു പാദാംബുജങ്ങൾ വണങ്ങിനാൻ
കുണ്ഡലീസമുദായമണ്ഡനൻ നിയോഗത്താൽ
ചണ്ഡദീധിതിസുതൻ ദണ്ഡമുദ്രാദികളും
കൈക്കൊണ്ടു വീണു നമസ്കാരം ചെയ്തുനേരം
ദക്ഷാരി കനിഞ്ഞു നല്കീടിനാനനുഗ്രഹം
യാത്രയും വഴങ്ങിനാനാസ്ഥയാ കൃതാന്തനും
പേൎത്തുടൻ പ്രദക്ഷിണംചെയ്തുവന്ദിച്ചുപോയാൻ
മൃത്യുമുഖ്യാദി നിജ ഭൃത്യന്മാരോടും സമ-
വൎത്തിയും ചെന്നു നിജ പത്തനമകംപുക്കാൻ
കിങ്കരന്മാരോടരുൾചെയ്തിതു ധൎമ്മരാജൻ
സങ്കടമുണ്ടാകയാൽ ഞാനുണ്ടൊന്നരുൾക്കുന്നു
ശങ്കരഭക്തന്മാരായുള്ളവർ തന്നെക്കണ്ടാൽ
ശങ്കിച്ചു ദൂരെ നീങ്ങി വന്ദിച്ചുപൊയ്ക്കൊള്ളേണം
കേൾക്കേണമുദുംബരനാദികൾ നിങ്ങളാരും
നോക്കകപോലുംവേണ്ട ഭഗവൽഭക്തന്മാരെ
അതുകൂടാതെ നിങ്ങളുപരോധിക്കിൽ നമു-
ക്കധികമനൎത്ഥമുണ്ടാസ്സുരുമിതുപോലെ
ചിന്തിച്ചു നടന്നുകൊൾകല്ലായ്കിൽ നമുക്കെല്ലാം

സന്താപമുണ്ടാം മമ സ്ഥാനഭ്രംശവും വരും
എന്നതു കേട്ടു യമകിങ്കരന്മാരും ചൊന്നാർ
പന്നഗാഭരണഭക്തന്മാരെയറിയാമോ
ചിഹ്നമെന്തവർക്കെന്നതരുളിച്ചെയ്തീടേണം
വർണ്ണവേഷാദിവിശേഷങ്ങളേതാനുമുണ്ടോ
ധർമ്മരാജനതുകേട്ടുരചെയ്തീടിനാർ
ധർമ്മിഷ്ഠന്മാരായുള്ള ശിവഭക്തന്മാരെല്ലാം
കർമ്മങ്ങൾ നിജ നിജ വർണ്ണാനുരൂപമെല്ലാം
ബ്രഹ്മണിസമർപ്പണം ചെയ്തീടുമവരെല്ലാം
വിപ്രന്മാരദ്ധ്യയനം ചെയ്തീടും വഴിപോലെ
വിപ്രപാലനം ചെയ്യും നൃപന്മാരതുപോലെ
കൃഷിവാണിഭമെല്ലാം ചെയ്തീടും വൈശ്യന്മാരും
വൃഷലന്മാരും ദ്വിജശുശ്രൂഷാബലവാന്മാർ
ഭസിതമെടുത്തു പഞ്ചാക്ഷരത്തോടുകൂടെ
സതതം ത്രിപുണ്ഡ്രവും ധരിക്കും ഫാലദേശെ
ശേഷമാപാദചൂഡമണിയും ഭക്തിപൂർവ്വം
ദോഷമായുള്ളതൊന്നും ചിന്തിക്കപോലുമില്ല
രുദ്രസൂക്തത്തെജപിച്ചീടും ബ്രാഹ്മണരെല്ലാം
രുദ്രാക്ഷംധരിച്ചീടും നാനാവർണ്ണികളെല്ലാം
പരമേശ്വര! ജഗദീശ്വര! മഹേശ്വര!
ഹര!ശങ്കര!പ്രമഥേശ്വര! ദേവേശ്വര!
പരമ!പരാപര! പരമാനന്ദരൂപ!
ഗിരിമന്ദിര!മൃഡ! ഗിരിജാവര!ശംഭോ!
കാമദ!കാമാരാതെ! ഗിരിശ!പുരാരാതെ!
സോമശേഖര!ഭവ! വരദ! പശുപതെ!
പാലയകൃപാലയ ഫാലലോചന! ശിവ!

നീലലോഹിത! നീലകണ്ഠ! വൈകുണ്ഠപ്രിയ!
നാമങ്ങളിത്യാദികൾ സഹസ്രംജപിച്ചീടും
വാമദേവാംഘ്രിപത്മസേവകന്മാരായുള്ളോർ
ഓരോരോതരം മരുവീടിനശിവസ്വരൂപം
നേരോടെയിരുന്നു ചിന്തിക്കുന്നജനങ്ങളും
മാധവനുടെരൂപം ധ്യാനിക്കുംഭക്തന്മാരും
ബോധരൂപിണിയായ ദേവിയെചിന്തിപ്പോരും
ജനനീജനകശുശ്രൂഷയുമീശബുദ്ധ്യാ
മനസാവാചാനിജ കമ്മണാചെയ്യുന്നോരും
യോഗസാംഖ്യങ്ങൾ മതമൊന്നിങ്കലുറച്ചുള്ള
യോഗികളായുള്ളോരുമിത്യാദിതപസ്സുള്ള
ഭഗവൽഭക്തന്മാരെ മാനിച്ചുകൂപ്പീടുവിൻ
സുഖമെ,നമുക്കാപത്തല്ലാഴ്കിലുണ്ടാമ്പരും
ശിക്ഷിച്ചുഭൃത്യന്മാരെ തന്നുടെപുരത്തിങ്ക-
ലൊക്കവെപെരുമ്പറയടിപ്പിക്കയുംചെയ്താർ
ഭഗവൽഭക്തന്മാരായുള്ളവർകളെകണ്ടാ-
ലകമേബഹുമാനം പൂണ്ടുവന്ദിച്ചുകൊൾവിൻ
ഉച്ചത്തിൽവിളിച്ചേവം പറഞ്ഞുപെരുമ്പറ-
യൊച്ചയുംമുഴക്കിനാരന്തകപുരമെങ്ങും
മംഗലന്മാരായുള്ള ഭഗവൽഭക്തന്മാരെ
ഞങ്ങളോതൊടുന്നതില്ലതിമ്പാലിനിമേലിൽ
ഞങ്ങളാലൊരുനാശമുണ്ടാകയില്ലയെന്നു
തിങ്ങിനഭക്ത്യായമകിങ്കരന്മാരും ചൊന്നാർ
ധമ്മരാജനുമന്നു തുടങ്ങിസദാകാലം
മന്മഥാരാതിപദ ഭക്തനായ്വന്നേനല്ലൊ
അന്തകഭൃത്യന്മാരാമ്മേവിനജനങ്ങളും

സന്തതംസദാശിവ ഭക്തന്മാരായാരപ്പോൾ
ഹരശങ്കര! ജയ! ശിവശങ്കരജയ!
ഹരസങ്കടംമമ! ദുരിതഹരജയ!
ഹരശങ്കര! പുരഹരശങ്കരജയ!
ഗിരിജവരജയ! ഗിരിശഭവേജയ!
നരകവിനാശന! മൃഡശങ്കരജയ!
സരസീരുഹരിപുശേഖര ശംഭോജയ!
മരണഭവഭയഹരണനിപുണശ്രീ
ചരണസരസിജയുഗളജയജയ
സ്തുതിച്ചീവണ്ണംമന്ത്രം ജപിച്ചുപഞ്ചാക്ഷരം
പദധ്യാനവുംചെയ്തു ഭജിച്ചുശിവപൂജ
നിത്യവുംചെയ്തു ശിവഭക്തനായ് വൈവസ്വതൻ
കൃത്യാകൃത്യങ്ങൾ വിചാരിച്ചതിവിനീതനായ്
നിത്യാനിത്യാദിപദ വസ്തുവിചാരബുദ്ധ്യാ
ശുദ്ധനായ് തത്വജ്ഞനായ് ചമഞ്ഞാനിതുമൂലം
അവ്വണ്ണമുള്ള ശിവരാത്രിമാഹാത്മ്യംകഥ
പാർവ്വതിദേവിയോടു ഭഗവാനരുൾചെയ്തു
ദേവദേവേശൻമുന്നം മന്ദരശൈലോപരി
മേവിനകാലമതു പാർവ്വതിദേവിപിന്നെ
തന്നുടെകുമാരനു സകലമറിയിച്ചു
പിന്നെയക്കാർത്തികേയനാകിയ ഷഡാനനൻ
ചൊല്ലിനാൻസനൽക്കുമാരന്നവനതുപിന്നെ
ചൊല്ലിനാൻവേദവ്യാസൻ തന്നോടുവഴിപോലെ
എന്നുടെഗുരുവാകും ശ്രീവേദവ്യാസമുനി
തന്നെമുമ്പിനിക്കുപദേശിച്ചാനിവയെല്ലാം
ഇന്നുഞാൻനിങ്ങളോടു മെല്ലെരുമറിയിച്ചേ-

## ദ്വിതീയപാദം

നെന്നുസൂതനുംശൌനകാദികളോടുചൊന്നാൻ
ശിവശങ്കരശിവ! ശിവശങ്കരശിവ!
ഭവഭഞ്ജനഭവ! ശിവശങ്കരജയ!
ഹരശങ്കര! ജയ! ഹരശങ്കരജയ!
ഹരശങ്കരപുരഹരശങ്കരജയ!
മൃഡശങ്കരസ്മരഹരശങ്കരജയ!
ഉഡുനായകചൂഡ! ഗിരിജാപതെജയ!
മരണകാലത്തെന്റെ മനസിതവദ്രൂപം
മരുവീടേണമതിന്നനിശം വണങ്ങുന്നേൻ
യമകിങ്കരഭയമൊരു നാളുണ്ടാകാതെ
യമശാസനകൃപാലയ പാലയശംഭോ
നരകനാകലോകധരണീതലപ്രാപ്തി
പരിവൃത്തിക്കുപാത്രമാക്കരുതെന്നെയെന്നും
ചരണസരോരുഹയുഗളത്തോടുചേർപ്പാൻ
കരുണാകടാക്ഷമുണ്ടാകേണം ഭഗവാനെ
ഇങ്ങിനെചൊല്ലിസ്തുതിച്ചുപസംഹരിച്ചിതു
തിങ്ങിനഭക്ത്യാവ്യാസശിഷ്യനാകിയസൂതൻ
എന്നതുകിളിമകൾ ചൊല്ലിനാൾഭക്തിയോടെ
മന്നവർമന്നവനാമചലാബ്ധീശനോടും
സഭയിലിരുന്നോരും കേട്ടുസന്തുഷ്ടിപൂണ്ടു
സഫലംജന്മമെന്നാർ ശിവഭക്തന്മാരായോർ
പാർവ്വതിപതെ! പരമേശ്വര! മഹേശ്വര!
ദേവദേവേശ! ജയിക്കെന്നുമെന്നാൾ പൈങ്കിളി.

സമാപ്തം.





